ശംപലോകേശംപരീവക്ത്രപാതേമ ചലൽഭ്രുകുടീഭംഗഭീമാൽ ലലാടാന്തരാളാൽ പുറപ്പെട്ടു സക്ഷാന്മഹാകാളിതാൻ കാളികാകാളമാകാരവും പൂർണ്ണരാളോഗ്രദംഷ്ട്രാകരാളാ വളർന്നോരുജിഹ്വാചാമിളക്കിക്കനംദീർഘവിസ്തീർണ്ണവക്ത്രാ ചലന്മുണ്ഡമാലാകലാപസ്തനാഭോഗഭൈരവാ കരാഗ്രോല്ലസൽഖേടഖട്വാംഗപാശാദിനാനായുധാ വൻപുലിത്തോലു ചാർത്തിത്തുലോം ചീർത്തുലാവുംനിതംബസ്ഥലീസംഭ്രതോദഗ്രകാഞ്ചീഗുണാ ചണ്ഡപാദാദിഘാതൈരശേഷം മഹീമണ്ഡലം കമ്പയന്തീ തിമിർപ്പോടു മെ“ന്നെന്തുകർത്തവ്യമെന്നാ”ലിതന്നങ്ങുണർത്തുന്ന നേരത്തു സംമോദവത്യാ സഹാസം മഹാദേവിതന്നാലശേഷാസുരദ്ധ്വംസനം കർത്തുമാജ്ഞാപിതാ മേൽക്കുമേലട്ടഹാസങ്ങളും ചെയ്തു മദ്ധ്യേ ചമൂമണ്ഡലം ചാടിവാടാതശക്ത്യാ ഗജൌഘങ്ങളെ

---

ശം)കൊണ്ടു ഭീമ(ഭയങ്കര)മായ. ലലാ...ളാൽ=നെററിത്തടത്തിൽ നിന്നു്. കാളി...ളം=കാളിക (മേഘമാല)പോലെ കാളം (കറുത്ത) ആകാരം=ആകൃതി. കരാ.....ളാ=കരാള(വക്ര)വും ഉഗ്രവുമായ ദംഷ്ട്രകളെക്കൊണ്ടു കരാള(ഭയങ്കരി) ജിഹ്വാം=നാക്കിനെ. ദീർഘ.....ക്ത്രാ=ദീർഘവും വിസ്തീർണ്ണവുമായ വക്ത്ര(മുഖ)ത്തോടുകൂടിയ. ചല.......ഗാ=ചലത്തുകളായ (ഇളകിക്കൊണ്ടിരിക്കുന്ന) മുണ്ഡമാല(തലക്കൊത്തമാല)കളാകുന്ന കലാപ(ആഭരണ)ങ്ങളോടുകൂടിയ സ്തനങ്ങളുടെ ആഭോഗം (വലിപ്പം)കൊണ്ടു ഭൈരവ(ഭയങ്കരി). ക.........ധാ=കരാഗ്രത്തിൽ ഉല്ലസത്തുകളായ ഖേടം (പരിച) ഖട്വാംഗം (മഴുവും ഗദ) പാശം തുടങ്ങിയ പല ആയുധങ്ങളോടുകൂടിയ. ചീർത്തു... ... ...ഗുണാ=വളരെ തടിച്ചു നിതംബസ്ഥലത്തിൽ=

പ്പാണിപാദെ പിടിച്ചൊന്നുകൊണ്ടൊന്നിനെത്തല്ലി
നീളെത്തകൎത്തും മഹാരാവണം പോരുടക്കുന്നതേരാ
ളിവൃന്ദത്തെ നേരേസരോഷം കാരാഗ്രേ ഗൃഹീത്വാ
മഹീയസ്സരേ വായിലാപൂൎയ്യ സൎവ്വംമുടിച്ചും, മദം പൂ
ണ്ടുപാദാതമുഖ്യൌഘവില്പ്രായമെപ്പേരുമേ തിന്നൊ
ടുക്കിക്കളഞ്ഞും, കടുംചോരിവെള്ളം കുടിച്ചേമ്പലി
ട്ടും, പ്രകോപേനപാടെ ച്ചുവക്കുന്നതൃക്കൺകനൽ
ചാൎത്തിലക്ഷണംകൊണ്ടസംഖ്യം പ്രവീരോൽകരം
ക്രൂരമേ സംഹരിച്ചും, മിളൽക്രൂരനാദം പുളസ്സുംവി
ധൌ പേടികൈക്കൊണ്ടു പിന്നോക്കിൽ വാങ്ങിച്ചു
ഴങ്ങുന്നദൈതേയസൈന്യത്തെ മല്ലാട്ടനില്പ്പതമുക്താ
തപത്രേണ നിൎമ്മായമുൻനായമയൻ മാനിയാം ചണ്ഡ
ദൈത്യേന്ദ്രനത്യുദ്ധതാത്മാ ജവനേവ മുന്നോടണ
ഞ്ഞാഹവേ സാഹസം കോലുമക്കാളിതന്നോടു നേ

---

സംഭൃതവും (ധരിച്ചതും) ഉഗ്രവും (വലിയതും) ആയ കാഞ്ചീഗുണ
ത്തോടുകൂടിയ. ചണ്ഡ.... ദൈഃ=ചണ്ഡ (അത്യന്തകോപന)ങ്ങ
ളായ പാദാലിഘാതങ്ങളെ (ചവിട്ടുകളെ)ക്കൊണ്ട്. കമ്പയന്തീ=വി
റപ്പിച്ചുംകൊണ്ട്. എന്നാൽ എന്തു കൎത്തവ്യം=ഞാനെന്താണ് ചെ
യ്യേണ്ടതു്? സംമോദവതീ=സന്തോഷത്തോടുകൂടിയ. [മഹാരവിത
ന്നാൽ എന്നതിന്റെ വിശേഷണം] അശേ...... ണംകളും=എല്ലാ
അസുരന്മാരുടെയും ധ്വംസന(നാശ)ത്തെ ചെയ്യുന്നതിന്. മദ്ധ്യേച
മൂമണ്ഡലം = ചമൂ(സേനാ)മണ്ഡല(സമൂഹ)ത്തിന്റെ നടുവിൽ.
പോരുടക്കുന്ന=യുദ്ധത്തിലേൎപ്പെട്ട. മഹീയസ്സരേ=വളരെ വിസ്താരമു
ള്ള. പാദാതം=കാലാൾക്കൂട്ടം. ചോരിവെള്ളം=രക്തം. ഏമ്പൽ=ഏ
മ്പക്കം. പ്രവീരോൽകരം=പ്രവീരന്മാരുടെ ഉൽകരം (കൂട്ടം) കൂട്ടമാ
ണ്ണായിട്ട്. മിളൽക്രൂരനാദം=ഭയങ്കരനാദത്തോടുകൂടി. പുളസ്സുക=

രിട്ടതിത്താനശതം. പെരികെ രഭസമോടെ ച
ണ്ഡാസുരന്താൻ പ്രചണ്ഡാഷ്ഠധാമാ നികാമമോൽ
ബണം കാർമുകിൽചാർത്തുപെയ്യുന്ന പേമാരിവെ
ള്ളംകണക്കെക്കണക്കെന്നിയെ പൊറ്റുമെയ്യോട
ബാണങ്ങൾകൊണ്ടു സമസ്താംഗമാച്ഛാദയൻ മേൽ
ക്കുമേലേ ശിരശ്ഛേദമുൾക്കൊണ്ടെറിഞ്ഞോരു ച
ക്രങ്ങൾ വിശേഷാശരീവക്ത്രരന്ധ്രേ നവീനാർക്ക
ബിംബങ്ങൾ മേഘോദരേ പൊന്ത പൂകുന്നപോലേ
സമം തത്ര കാണായ് ചമഞ്ഞൂ തദാ പിന്നെയുംതാൻ
പരാക്രമ്യ ദേവീകരാഗ്രോല്ലസൽപാശമായോരു ജാ
ലം ക്ഷണാൽ വീയിവീരാസുരപ്രൗഢമീനോൽക്കരം
ഗാഢമാകൃഷ്യ വേഗേന കൊന്നും ഖരോത്തുംഗഖട്വാം
ഗപാതേന നിഷ്പിഷ്ടവക്ത്രന്യയൂഥം പരാൻ ഭക്ഷയാ
മാസ സേനാഭടാനത്യുദഗ്രേണ തുക്കെത്തലംകൊ
ണ്ടടിച്ചുത്തലക്ഷം തകർത്തീടിനാളുഗ്രഹുംകാരഘോ

---

മഥിക്കുക. നിഷ്പേഷയന്ത്രാതപാത്രണ = ഉണ്ടാക്കട ഉളക്കിക്കൊണ്ടു
ഉന്മാദയൻ=മതിപ്പിച്ചുകൊണ്ട്. മാനി=അഭിമാനി. അത്യുദാത്ത
ത്മാ=വളരെ ശുദ്ധിയുള്ളവനായിട്ട്. ആഹവേ=യുദ്ധത്തിൽ. പ്രച .....
മാ=വളരെ പരാക്രമത്തോടുകൂടി. നികാമമോൽബണം=വളരെ വ
ർദ്ധിച്ചു. ആച്ഛാദയൻ=മറച്ചുകൊണ്ട്. വിശേ....ന്ധ്ര=വിശേഷമാ
യിട്ടുതെ വക്ത്രരന്ധ്രത്തിൽ. നവീ.....ങ്ങൾ, നവീനങ്ങളായ അ
ർക്ക(സൂര്യ)ബിംബങ്ങൾ. മേഘോദരേ=മേഘത്തിന്നുള്ളിൽ. ദേവീ...
ശം=ദേവിയുടെ കരാഗ്രത്തിൽ ഉല്ലസത്തായ പാശം. ജാലം=വല.
വീയി=വീശീട്ട്. വീരാ ....രം=വീരാസുരപ്രൗഢന്മാരാകുന്ന മീ
നോൽക്കരം (മത്സ്യസമൂഹം) ആകൃഷ്യ=ആകർഷിച്ച്. ഖരോ... ..

ഘോണ വൻകോപിനീവങ്കരാം കിങ്കരന്മാരെയും നൂ
റുനൂറായിരത്തിൽപ്പുറം ഭസ്മമാക്കിക്കളഞ്ഞാളഹോ!
വിസ്മയം വിസ്മയം! പിന്നെയും മാനമുൾക്കൊണ്ടു
പോർചെയ്യുമദ്ദാനവശ്രേണി പാരേ നിശാതത്രിശൂ
ലാനലജ്വാലയിൽ പാഴ്പതംഗങ്ങൾപോലേ പ
തിച്ചൊക്കവേ വെന്തെരിഞ്ഞോരനന്തരം കറഞ്ഞോ
രസംരംഭമുൾക്കൊണ്ടു കോപിച്ചു പോർവാളിളക്കി
ത്തിമിർത്തട്ടഹാസങ്ങൾ ചെയ്താഹവേ മുട്ടിയെത്തുന്ന
ചണ്ഡാസുരം കേശബന്ധേ പിടിച്ചങ്ങിടംകൈ
ത്തലംകൊണ്ടു നേരാക്കി വായ്ക്കുംവലം കൈത്ത
ലോദ്ധൂതമാം മണ്ഡലാഗ്രേണ കണ്ഠം മുറിച്ചോരു
നേരത്തു കോപിച്ചെതിർത്തോരു മുണ്ഡം യഥാർത്ഥാ
ഭിധാനംവിധായ സ്വയം പിന്നെ വിദ്രാവിതേ പേ
ടികൈക്കൊണ്ടു ശേഷിച്ചദൈതേയയൂഥേ തദീയാ

---

ന്ധരം (കഠിന)മായും ഉത്തുംഗ (ഉന്നത)മായുമുള്ള ഖട്വാംഗത്തിന്റെ പാതം (വീഴ്ച)കൊണ്ട്. നിഷ്പിഷ്ടവതീ=നശിപ്പിച്ചു. അന്യൂഹം=ശത്രുസമൂഹം. പാരൻ=മറവുചില. ഭക്ഷയാമാസ=ഭക്ഷിച്ചു. ഉഗ്ര..ണ=ഉഗ്ര(കഠിന)മായ ഘ്രാണഘോഷംകൊണ്ടു. വങ്കർ=വങ്കന്മാർ. ദാനവശ്രേണി=ദാനവ(അസുര)ന്മാരുടെ ശ്രേണി(നിര). നിശാ...ല=നിശാതമായ (കൂർത്തുള്ള) ത്രിശൂലമാകുന്ന അനലജ്വാല (അഗ്നിജ്വാല) പതംഗം=പാറ്റ. സംരംഭം=കോപം തിമിർത്ത്=സന്തോഷംകൊണ്ടു ചാടിക്കളിച്ചു. കേശബന്ധേ=മുടിക്കെട്ടിൽ. ഉദ്ധൂതം=ഇളക്കപ്പെട്ട. മണ്ഡലാഗ്രേണ=വാൾതലകൊണ്ടു. മുണ്ഡംയഥാർത്ഥാഭിധാനംവിധായ=മുണ്ഡനെ യഥാർത്ഥാഭിധാനനാക്കിച്ചെയ്തിട്ട്. (തല ഉടലിൽനിന്നു വേർപെടുത്തിട്ട് എന്നർത്ഥം=മുണ്ഡം=തല), വിദ്രാവിതം=ഓടിയത്. ദൈതേയയൂഥേ=അസുരസമൂഹം [ദൈതേയയൂഥേ

ത്തമാംഗങ്ങളെക്കൊണ്ടുവന്നമ്പിലാശ്ചര്യമാം കാഴ്ചയായ് മുമ്പിൽ വെച്ചാസ്ഥിതാം മാനയന്തീ മഹാഭൈരവീം ചാരുസന്തോഷസഞ്ജാതമഞ്ജുസ്മിത ശ്രീ തുളുമ്പുന്നവാചാ ജഗത്സ്വാമിനീ ചണ്ഡമുണ്ഡാസുരധ്വംസനംകൊണ്ടു ചാമുണ്ഡിയെന്നിങ്ങിനെ നാമധേയത്തെയുംനൽകി മാഴ്കാതമാനേന മാകാളിതന്നോട്ടമക്കേസരിപ്രൌഢനോട്ടം കലർന്നസ്തദോഷേ തുഷാരാദ്രിതൻകാനനോപാന്ത പാണ്ഡക്കണക്കേ മനോഹാരിലീലാവിനോദങ്ങളുംപൂണ്ടു മേവീടിനാൾ തത്ര ദേവീ ഭവാനീ.

തൽകാലേ വാഹിനീഭിസ്സഹ തുമുലരണേ
സംഹൃതൌ ചണ്ഡമുണ്ഡൌ
ദൃഷ്ട്വായാ വിക്രമശ്രീവിലസിതവുമദ്ദ-
സ്താദ്ഭുതാശ്ചര്യസാരം

---

വിദ്രാവിതേ=അസുരസമൂഹം ഓടിയപ്പോൾ എന്ന സതിസപ്തമി.] തത്ത......ശം=അവരുടെ ശിരസ്സ്. ആസ്ഥിതാം മഹാഭൈരവീം മാനയന്തീ=നില്ക്കുന്ന മഹാഭൈരവിയെ മാനിക്കുന്നവളായിട്ടു. ചാരു.....ശ്രീ=ചാരുവായ സന്തോഷംകൊണ്ടു സഞ്ജാതമായ മഞ്ജുസ്മിത(മനോഹരമായ, മന്ദസ്മിത)ത്തിന്റെ ശ്രീ (ശോഭ). വാചാ=വാക്കുകൊണ്ട്. മാകാളി=മഹാകാളി. അസ്തദോഷം=ദോഷരഹിതം. തുഷാ.....നേ=ഹിമവാൻപർവ്വതത്തിലുള്ള കാട്ടിൽ. ഭവാനി=ഗൌരി.

ശുംഭാസുരന്റെ സേവകപ്രധാനികളായ ചണ്ഡമുണ്ഡന്മാരുടെ കഥ ഇങ്ങിനെ അവസാനിപ്പിച്ചിട്ട്, കവി വീണ്ടും ശുംഭാസുരകഥയിലേക്ക പ്രവേശിക്കുന്നു.

൧൫ വാഹിനീഭിഃസഹ=സേനയോടുകൂടി. തുമുലരണേ=തുമുല(ഭയങ്കര)മായ രണത്തിൽ. ദൃഷ്ട്വായാ=ദൃഷ്ടയുടെ, ദേവിയുടെ. വിക്ര......തം=പരാക്രമവിലാസം. അദ്ദ...രം=കാണുകയായ കേൾ

അഗ്രേ കേട്ടുഗ്രകോപപ്രചുരിമയൊടു സം-
ഭാസുരൻതാനഹന്താ-
വിക്രാന്ത്യാ സർവ്വസൈന്യോൽഗമമഴകിനോടാ-
മിഷ്ടവാൻ ദാനവാനാം. ൫
വൻപോറീടുന്ന ദൈത്യപ്രകരമുരപെറും
കോട്ടവീര്യാസ്സധാന്യേ
കംബുക്കൂട്ടങ്ങളും കാലകസമിതികളും
കാലകേയാശ്ച ഭീമാഃ
വൻപോരാട്ടത്തിനെന്നല്ലസുരപരിഷദാം
കല്പകാലാബ്ധിപോലെ
ഗംഭീരാ വാഹിനീ വാൽതലമുഴവനില-
ക്കംപിടിച്ചു തദാനീം. ൬
മേലേമേലേ വിലോലായുധപടലതടിൽ-
കാണ്ഡവ്യാപൂർണ്ണകാണ്ഡ

ക്കയോ ചെയ്യാത്തവിധം ആശ്ചര്യകരം. അഹന്താവിക്രാന്ത്യാ = അഹന്തയുടെ (അഹങ്കാരത്തിന്റെ) വിക്രാന്തി (ആക്രമണം) കൊണ്ട്. സർവ്വ......മം=എല്ലാസൈന്യങ്ങളുടെയും പുറപ്പാടിനെ ആമിഷ്ടവാൻ=കല്പിച്ചു. [അസുരസേനയെല്ലാം ഒന്നിച്ചു പുറപ്പെടട്ടെ എന്നു കല്പനകൊടുത്തു ]

൬-ാം ശ്ലോകത്തിൽ കാണുന്ന "കല്പകാലാബ്ധിപോലെ" എന്ന ഉപമയുടെ പൂർണ്ണതയ്ക്കും സ്വാരസ്യത്തിനുംവേണ്ടി, മിന്നൽ, ഇടി, മുതലായ ചില സാമഗ്രികളെ രൂപണംചെയ്യുന്നു:—

൭. വിലോ...ണ്ഡം=വിലോലങ്ങളായ (ഇളകിക്കൊണ്ടിരിക്കുന്ന) ആയുധങ്ങളുടെ പടലി(കൂട്ട)മാകുന്ന തടിൽകാണ്ഡം (മിന്നൽനിര). സിംഹസ്വനാഢ്യം=സിംഹനാദമാകുന്ന. വിജൃംഭമായ-

ന്നു

ചേലേന്തീടുന്ന സിംഹാസനമയമിട്ടിയും
വെട്ടി വിശ്വംഭരായാം
നീലാംഭോദങ്ങളും തിങ്ങുംപരിചു മനുജസേ-
നാമദാസ്സ്വാഭിമാനം
മേലാളാസ്സുന്ന സംഭാസുരപരിവൃഢമു-
മ്പാകെയൊന്നായ്നിറഞ്ഞു. ൩൩

പ്രയാണപടഹധ്വനിഃ പ്രവവൃധേ സമാകർണ്ണ്യ യം
പ്രബുദ്ധമതിരന്തരാ ജലധിമദ്ധ്യശായീ ഹരിഃ
സമുന്മിഷതി വേപമാനകമലാദൃഢാലിംഗിത-
ശ്ചകോരകുലകോകശോകപരിമോചനേ ലോചനേ

---

ഭൂമിയിൽ. നീലാംഭോദം=കാർമേഘം. പരിചു്=പോലെ [ആയുധങ്ങളുടെ പ്രകാശത്തെയാണ് ഇവിടെ മിന്നലായി കല്പിച്ചിട്ടുള്ളതു്. നിരന്തരമായ തടിൽപ്പടലവും ഗംഭീരമായ ഘനാഗർജ്ജിതവും കാളമേഘപരമ്പരയും "പ്രളയസമുദ്ര"സഹകാരികളാണല്ലൊ]

൩൪. പ്രയാണപടഹധ്വനിഃ=പ്രയാണ (യുദ്ധയാത്രാസമയ)ത്തിലെ പടഹധ്വനി (ഭേരീനാദം) പ്രവവൃധേ=വർദ്ധിച്ചു. യം സമാകർണ്ണ്യ=യാതൊരു ശബ്ദത്തെ കേട്ടിട്ട്. അന്തരാ=ഇടയ്ക്കു്. പ്രബുദ്ധമതിഃ=പ്രബുദ്ധമായ (ഉണർന്ന) മതി (ബുദ്ധി)യോടുകൂടിയവൻ. [യോഗനിദ്രയിൽനിന്നു പെട്ടെന്നു ഞെട്ടിയുണർന്നവൻ.] ജലധിമദ്ധ്യശായി=സമുദ്രത്തിൽ ശയിക്കുന്നവൻ. വേപ....തഃ=വേപമാനയായ (വിറയ്ക്കുന്ന) കമല (ലക്ഷ്മി)യാൽ ദൃഢാലിംഗിതൻ (മുറുകെ ആലിംഗനം ചെയ്യപ്പെട്ടവൻ.) ഹരിഃ=വിഷ്ണു. ചകോ........നേ=ചകോരകുലത്തിന്റെയും കോകത്തിന്റെയും ശോകത്തെ നശിപ്പിക്കുന്നവ. ലോചനേ=നേത്രങ്ങളെ. സമുന്മിഷതി=തുറക്കുന്നു. [പൌരാണികന്മാർ വിഷ്ണുവിന്റെ നേത്രങ്ങളെ സൂര്യചന്ദ്രന്മാരായി വർണ്ണിക്കാറുള്ള സമ്പ്രദായത്തെയാണ് ഇവിടെയും അനുകരിച്ചിട്ടുള്ളതു്. ച

അപ്പോളുൽപാതജാതം നിഖിലമപി തൃണീ-
 കൃത്യ സർവ്വത്ര ജാതം
മുൽപ്പാടൊന്നിച്ചിളക്കി പ്രളയമിളിതസി-
 ന്ധൂൽബണാമാത്മസേനാം
ദർപ്പാന്ധാത്മാ സമന്താൽ പ്രചുരകളകളം
 പൂരയൻ പോരിനായ്ക്കൊ-
ണ്ടപ്രാലേയാദ്രിനോക്കി ത്രിഭുവനവിജയീ
 ദാനവേന്ദ്രൻ നടന്നു. ൭൭

ഹിമഗിരിവിപിനേ നാനാ-
സമധികനാദോൽബണം നിവിശമാനാ

ന്ദ്രൻ ചകോരങ്ങളുടെ ദുഃഖത്തെ നശിപ്പിക്കുന്നു എന്നും സൂര്യൻ ചക്രവാകങ്ങളുടെ വിരഹദുഃഖത്തെ ശമിപ്പിക്കുന്നു എന്നുമാണല്ലോ കവിസങ്കേതം. അസുരന്മാരുടെ യുദ്ധയാത്രാകോലാഹലത്തിലെ ഭേരീനാദംകേട്ട്, പാലാഴിയിൽ പള്ളികൊണ്ടിരുന്ന മഹാവിഷ്ണു യോഗനിദ്രയിൽനിന്നു പെട്ടെന്നു ഞെട്ടിയുണർന്നു; ഭയങ്കരമായ ആ ശബ്ദം കേട്ടതുകൊണ്ടുതന്നെ പേടിച്ചുവിറച്ച ലക്ഷ്മീദേവി പെട്ടെന്നു ചെന്നു കെട്ടിപ്പിടിച്ചുപുണർന്നിട്ടു, അദ്ദേഹം കണ്ണുതുറന്നു നാലുഭാഗത്തേക്കും നോക്കി. എന്നു സാരം].

൭൭. ഉൽ...തം=ദുർല്ലക്ഷണസമൂഹം. തൃണീകൃത്യ=നിസ്സാരമാക്കീട്ടു. പ്രള...ണാം=പ്രളയകാലത്തിൽ ഒന്നിച്ചുകൂടിയ സമുദ്രങ്ങളെപ്പോലെ വർദ്ധിച്ച. ആത്മസേനാം തന്റെ സേനയെ. ദർപ്പാന്ധാത്മാ=ദർപ്പംകൊണ്ടു അന്ധമായ ആത്മാവോടുകൂടിയവൻ. സമന്താൽ=ചുററും. പ്രചുരകളകളം=വർദ്ധിച്ച കോലാഹലം. പൂരയൻ=പൂരിപ്പിച്ചു്. പ്രാലേയാദ്രി=ഹിമവാൻപർവ്വതം.

൭൮. നാനാ......ണം=പലതരത്തിൽ ഉറക്കെ ഒച്ചകളുണ്ടാക്കിക്കൊണ്ടു്. ഹിമ...നേ=ഹിമവാൻപർവ്വതത്തിലുള്ള കാട്ടിൽ. ന

സമമസുരേശ്വരസേനാ
തുമുലരണായോദ്യുംക്ത ഘനമാനാ. ൩൬

അന്നേരമാവരവു കണ്ടു മഹേശ്വരീ സാ
തന്നുള്ളിൽ വാച്ചരുഷാരുണദാരുണാക്ഷീ
മുന്നിട്ടു കാളിയെ മൃഗേന്ദ്രഗളാധിരൂഢാ
സന്നദ്ധ്യതിസ്സു ചെറുഞാണൊലിപൂണ്ടു മെന്മേൽ.

ഗൌരീമൌർവ്വീസ്വനോജ്ജൃംഭിതമൃഗവരഘ-
ണ്ടാരവം ചേൎന്നു കാളീ-
ഘോരസ്ഫാരാട്ടഹാസവ്യതികരമുലകെ-
ങ്ങും മുഴങ്ങുംദശായാം
വൈരം പൂണ്ടെട്ടുദിക്കിങ്കലുമിടതുടര-
ച്ചുററിമുട്ടിച്ചു ശസ്ത്രാ-

---

വിലസമാനാ=പ്രവഹിച്ച ഘനമാനാ=ഘനമായ (വലിയ) മാന (കോപ) ത്തോടുകൂടിയ. അസു...നാ= അസുരേശ്വരന്റെ സേനാ, സമം=ഒരേകാലത്തിൽ തുമുലരണായ=ഭയങ്കരമായ യുദ്ധത്തിനായി. ഉദ്യുക്താ=ഉദ്യമിച്ചു; ഒരുങ്ങി.

൩൭. വാച്ച=വായ്ച്ച രുഷ...ക്ഷീ=രോഷം (കോപം) കൊണ്ടു അരുണ (രക്തവൎണ്ണ) വും ദാരുണ (ഭയങ്കര) വുമായ അക്ഷി (കണ്ണു) കളോടുകൂടിയവൾ. മൃഗേ...ഢാ=സിംഹത്തിന്റെ കഴുത്തിൽ കയറി. സന്നദ്ധ്യതിസ്സു=സന്നദ്ധയായി=ഒരുങ്ങി.

൩൮. ഗൌരീ.........വം=ഗൌരിയുടെ മൌൎവ്വീസ്വനം (ഞാണൊലി) കൊണ്ടു ഉജ്ജൃംഭിതനായ ([illegible]) മൃഗവര (കേസരി)ന്റെ ഘണ്ടാ (കഴുത്തിൽ കെട്ടിയ മണി) കളുടെ രവം (ശബ്ദം). കാളീ......രം=കാളിയുടെ ഘോര(ഭയങ്കര)വും സ്ഫാര(അത്യുച്ച)വുമായ അട്ടഹാസത്തിന്റെ വ്യതികരം (വിശേഷം) [മണികളുടെ ശബ്ദവും കാളിയുടെ അട്ടഹാസവും കലൎന്നിരുന്നു എന്നർത്ഥം] ശസ്ത്രാസ

സാരൈരാകംപ്രകാരം മനുജതതികൾ പോരാ-
ടിനാരൂഢമാനാഃ. ൪൯

അസുരകുലമിതോ നിന്നാംപ്രകാരം പിണങ്ങി.
നാളുമപി ച ശിവാം കണ്ടാത്മനാ താം തൃതീയാം
വിധിഗിരിശകുമാരശ്രീധരേന്ദ്രാംഗജാതാ
ധൃതയുവതിശരീരാശ്ശക്തയഃ പ്രാദുരാസൻ. ൫൦

ഗദ്യം—൩.

തദനു കരാളമരാളവിലസമാനവിമാനസം
സ്ഥിതയാ കരകലിതകരകാക്ഷസൂത്രയാ വദനചളു-

---

സാരൈഃ=ശസ്ത്ര(ആയുധ)ങ്ങളുടെ സാരം (ധാരമുറിയാതെയുള്ള വർഷം)കൊണ്ട്. ആകംപ്രകാരം=കഴിയുന്നവിധത്തിൽ. ആരൂഢമാനാഃ=അഹങ്കാരത്തോടുകൂടിയവരായിട്ട്.

൫൦. അമിതഃ=ചുറ്റും. ആംപ്രകാരം, "ആകംപ്രകാരം" എന്നതിന്റെ സങ്കുചിതരൂപം. ആത്മനാ തൃതീയാം താം=ആത്മാവുകൊണ്ട് മൂന്നാമത്തേതായ അവളെ [ഗൌരിയുടെ മൂന്നാമത്തെ വേഷമാണല്ലോ കാളീരൂപം. ൧. ഗൌരി. ൨. മോഹിനി. ൩. കാളി.] വിധി ...താഃ=വിധി(ബ്രഹ്മാവ്) ഗിരിശൻ (ശിവൻ) കുമാരൻ (സുബ്രഹ്മണ്യൻ) ശ്രീധരൻ (വിഷ്ണു) ഇന്ദ്രൻ ഇവരുടെ അംഗങ്ങളിൽ നിന്നു ജനിച്ചവർ. ധൃത ...രാഃ=ധൃതമായ (ധരിക്കപ്പെട്ട) യുവതിശരീര(സ്ത്രീദേഹ)ത്തോടുകൂടിയവർ. ശക്തയഃ=ശക്തികൾ. പ്രാദുരാസൻ=പ്രാദുർഭവിച്ചു; ഉണ്ടായി.

ഗദ്യം, ൩.

കരാ...സം=കരാള(ഉന്നത)മായ മരാള(അരയന്ന)ങ്ങളുടെ വിലസമാനമായ വിമാനത്തിൽ ഇരിക്കുന്നവളാം. കര...ത്ര=കരകവും (കിണ്ടിയും) അക്ഷസൂത്രവും (ജപമാല) കൈകളിൽ ധരിച്ചിട്ടുള്ളവളാം. വദ...ല=വദനചളുകളുടെ (നാലുമുഖ)ത്തിൽനിന്നു ഉദിത

ഷ്ഠയോദിതനിഗമഘോഷമുഖരിതഹരിന്മുഖയാ ഭുവനനിർമ്മാണകർമ്മഠയാ ബ്രഹ്മാണ്യാ ച ശാക്വരചക്രവർത്തിപൃഷ്ഠാധിരൂഢയാ കലാധിപശകലകലാപയാ കരാഞ്ചലസഞ്ചാലിതത്രിശൂലയാ ഘനസ്തനകംഠസംഭൃതമുണ്ഡമാലയാ പടീകൃതകരടികൃത്തികടീതടഘടിതപവനാശനരശനഗുണയാ മഹാശ്ചര്യവീര്യശാലിന്യാ മാഹേശ്വര്യാ ച ശിഖാവളഗളസുഖാസീനേന മഹത്തരശക്തിഹസ്തേന കോപാരുണസമു

---

മായ (പുറപ്പെട്ട) നിഗമഘോഷം (വേദഘോഷം)കൊണ്ടു മുഖരിതമായ (ശബ്ദിച്ചിരിക്കുന്ന) ഹരിന്മുഖ (ദിങ്മുഖ)ങ്ങളോടുകൂടിയവൾ. ഭുവ...ഠ=ഭുവനനിർമ്മാണത്തിൽ (ലോകസൃഷ്ടിയിൽ) കർമ്മഠ (അതിസമർത്ഥ.) ബ്രഹ്മാണീ=ബ്രഹ്മാവിന്റെ ദേഹത്തിൽനിന്നു ജനിച്ച ശക്തി. ശാക്വ...ഢ=ശാക്വരചക്രവർത്തിയുടെ (വൃഷഭശ്രേഷ്ഠന്റെ) പൃഷ്ഠത്തിൽ അധിരൂഢ. കലാ.., പ=കലാധിപ (ചന്ദ്ര)ന്റെ ശകല(ഖണ്ഡ)മാകുന്ന കലാപ (ഭൂഷണ)ത്തോടുകൂടിയവൾ. കരാ....ല=കരാഞ്ചലം (ഹസ്താഗ്രം)കൊണ്ടു സഞ്ചാലിതമായ (ഇളക്കപ്പെട്ട) ത്രിശൂലത്തോടുകൂടിയവൾ. ഘന.......ല=ഘനങ്ങളായ സ്തനകംഠങ്ങളിൽ സംഭൃതമായ മുണ്ഡമാലയോടുകൂടിയവൾ. പടീ.......ണ=പടീകൃതമായ (വസ്ത്രമായി സ്വീകരിക്കപ്പെട്ട) കരടികൃത്തി (കരടം=ആനയുടെ കവിൾത്തടം, കരടമുള്ളതു് കരടി=ആന. കൃത്തി=ചർമ്മം. ആനത്തോൽ) യോടുകൂടിയ കടീതട(നിതംബ)ത്തിൽ ഘടിതമായ പവനാശനം (സർപ്പം) ആകുന്ന രശനാഗുണ (അരഞ്ഞാണ)ത്തോടുകൂടിയ. മാഹേശ്വരീ=മഹേശ്വര(ശിവ)ന്റെ ദേഹത്തിൽനിന്നു പുറപ്പെട്ട ശക്തി. ശിഖാ...നം=ശിഖാവളത്തിന്റെ (മയിലിന്റെ) ഗള(കണ്ഠ)ത്തിൽ സുഖമാകുംവണ്ണം ആസീനം (ഇരിക്കുന്നതു്). മഹ...സ്തം=മഹത്തരമായ ശക്തി (വേൽ) ഹസ്തത്തിലുള്ളതു്.

ദ്വൃത്തലോചനമരീചിഷർക്കേണ കൌമാരീനാമ്നാ നാകൌകസ്സുകൃതമൂർത്ത്യാ ച പത്രീശാരാധിരൂഢയാ കരപങ്കജസങ്കലിതശംഖചക്രഗദാശാർങ്ഗയാ സാംഗ്രാമികവേഷഭീഷണയാ ത്രിജഗദഭയദാനനിഷ്ണാതയാ വൈഷ്ണവ്യാ ദേവ്യാ ച തയൈവ തദീയവക്ത്രഭ്രൂതാഭ്യാം ചടുലസടാച്ഛടാപരിക്ഷിപ്തനക്ഷത്രസംഹതി

---

കോപാ...ർക്കം= കോപംകൊണ്ടു അരുണ (രക്തവർണ്ണ)മായും ഉദ്വൃത്ത (ഉരുട്ടിമിഴിച്ചു)മായുമിരിക്കുന്ന ലോചനമരീചിഷർക്കത്തോടു (പന്ത്രണ്ടു കണ്ണുകളോടു)കൂടിയതു്. കൌമാരീനാമ്നാ=കൌമാരീ എന്ന നാമത്തോടുകൂടിയതു്. നാകൌ...മൂ=നാകൌകസ്സു (ദേവ)കളുടെ സുകൃതമൂർത്തി (പുണ്യരാശി) [സുബ്രഹ്മണ്യന്റെ ദേഹത്തിൽനിന്നു പ്രാദുർഭവിച്ച ശക്തിയെപ്പററിയുള്ള വർണ്ണനയാണിതു്. ആ ശക്തിയെ ദേവകളുടെ പുണ്യപരിണാമമായി കല്പിച്ചതുകൊണ്ടാണു് വിശേഷണപദങ്ങൾ സ്ത്രീലിംഗങ്ങളായി കാണാത്തതു്.] പത്രീ....ഢ= പത്രീശ്വര(ഗരുഡ)നിൽ അധിരൂഢ. കര...ർങ്ഗ=കൈത്താരിൽ ധരിച്ച ശംഖം, ചക്രം, ഗദ, ശാർങ്ഗം (വിഷ്ണുവിന്റെ വില്ലു്) എന്നീ ആയുധങ്ങളോടുകൂടിയവൾ. സാംഗ്രാ....ണ=സാംഗ്രാമിക(യുദ്ധോചിത)മായ വേഷംകൊണ്ടു ഭീഷണ(ഭയങ്കരി). ത്രിജ...ത=മൂന്നുലോകങ്ങൾക്കും അഭയം കൊടുക്കുന്നതിൽ താൽപര്യമുള്ളവൾ. വൈഷ്ണവി= വിഷ്ണുവിന്റെ ദേഹത്തിൽനിന്നുണ്ടായ ശക്തി. തദീയവക്ത്രഭ്രൂതം=ആ ശക്തിയുടെ രൂപാന്തരങ്ങളായിത്തീൎന്ന. ചടു.......തി= ചടുലമായ (ഇളകിക്കൊണ്ടിരിക്കുന്ന) സടകളുടെ ഛട (പടൎന്ന കഴിരോമം)കൊണ്ടു പരിക്ഷിപ്തമായ (മറയ്ക്കപ്പെട്ട) നക്ഷത്രസംഹതി (നക്ഷത്രനിര)യോടുകൂടിയ. [ഇതു് ആ രണ്ടു മൂർത്തികളുടെ ഔന്നത്യത്തെ സൂചിപ്പിക്കുന്നു.] വരാഹനാരസിംഹമൂർത്തി=വരാഹത്തിന്റെയും നരസിംഹത്തിന്റെയും രൂപത്തോടുകൂടിയ. ശക്തിഭ്യാം= ശക്തികളോടു്. മദോ.......ജ=മദം (ഗർവ്വം)കൊണ്ടു ഉന്നമിതമായ

ഭ്യാം വാരാഹനാരസിംഹൈന്ദ്രീഭ്യാം ശക്തിഭ്യാംച ദംഭോന്നമിതദംഭോളിജൃംഭിതകരാംഭോജയാ സഹസ്രനേത്രവിനിഃസൃതകോപാനലസ്ഫുലിംഗദീപിതദിഗ്വ്യോമസീമയാ സസംഭ്രമാഭ്രമാതംഗതുംഗസ്കന്ധവാസ്തവ്യയാ സാർദ്ധമിന്ദ്രാണ്യാച ധൂസരജടാപടലഭാസുരസ്സംഭൂതഭർഗ്ഗാംശശ്ശ്രീവീരഭദ്രസ്തദൈവ ദക്ഷകണ്ഠരക്തപങ്കമണ്ഡിതാഗ്രം മണ്ഡലാഗ്രമുദ്ധുന്വാനോ യുഗാന്തമേഘമഭ്യേത്യ നിർഘാതരവഗംഭീരയാ ഗിരാ ചണ്ഡവിക്രമാം ചണ്ഡികാമിദമവാദീൽ.

---

(പൊക്കപ്പെട്ട) ദംഭോളി (വജ്രായുധം)കൊണ്ടു ജൃംഭിതമായ (ശോഭിക്കുന്ന) കരാംഭോജത്തോടുകൂടിയവൾ. സഹ.... യാ=സഹസ്രനേത്രങ്ങളിൽനിന്നു വിനിഃസൃതമായ (പുറപ്പെട്ട) കോപാനലന്റെ (കോപാഗ്നിയുടെ) സ്ഫുലിംഗം (തീപ്പൊരി)കൊണ്ടു ദീപിതമായ (പ്രകാശിപ്പിക്കപ്പെട്ട) ദിഗ്വ്യോമസീമ(ദിക്കുകളുടെയും ആകാശത്തിന്റെയും അതിർ)കളോടുകൂടിയവൾ. സസം....വ്യ=സസംഭ്രമമായ അഭ്രമാതംഗ(ഐരാവത)ത്തിന്റെ തുംഗ(ഉന്നത)മായ സ്കന്ധത്തിൽ വസിക്കുന്നവൾ. ഇന്ദ്രാണി=ഇന്ദ്രന്റെ ഭാര്യയായ ശക്തി, സാർദ്ധം=കൂടെ. [ബ്രഹ്മാണി മുതലായ എല്ലാത്തരം ശക്തികളോടുംകൂടി എന്നർത്ഥത്തിൽ വിശേഷണവിശേഷ്യങ്ങളെല്ലാം തൃതീയാന്തങ്ങളായിട്ടാണ് പ്രയോഗം.] ധൂസ......രഃ = ധൂസര (മങ്ങിയ വർണ്ണ)മായ ജടാപടലം (ജടാസമൂഹം)കൊണ്ടു ഭാസുരൻ (ശോഭിക്കുന്നവൻ). സംഭൂ..ശഃ=ശിവാംശജാതൻ. [വീരഭദ്രവിശേഷണം]. തദാ ഏവ=അപ്പോൾതന്നെ. ദക്ഷ...ഗ്രം = ദക്ഷന്റെ കണ്ഠരക്തപങ്കംകൊണ്ടു മണ്ഡിതമായ അഗ്രത്തോടുകൂടിയ മണ്ഡലാഗ്രം = വാൾ. ഉദ്ധുന്വാനഃ=ഇളക്കിക്കൊണ്ട്. അഭ്യേത്യ=പ്രാപിച്ചിട്ട്. നിർ....രയാ ഗിരാ=ഇടിമുഴക്കംപോലെ ഗംഭീരമായ വാക്കുകൊണ്ട്. ചണ്ഡവിക്രമാം ചണ്ഡികാം=ഭീമപരാക്രമശാലിനിയായ ചണ്ഡികയോടു. ഇ

"പ്രാരബ്ധാഹം വീരഭദ്രസ്സ്വയമിഹ പരിവാ-
രൈർവൃതോ മാതൃവർഗ്ഗൈ-
സ്തൂഷ്ണീകാ കിംകിമാസ്സേ? ഭഗവതി! ഭവതീ
യോദ്ധുമഭ്യേതു ശീഘ്രം
ഏഷാ വിശ്വംഭരാ സംഭൃതകപിശനിചോ-
ളാദ്യ കാന്ത്യാ സമന്താ-
ദുല്ലസദ്രക്തോർമ്മിഭിർദ്ദാനവനിവഹകബ-
ന്ധപ്രബന്ധൈരസംഖ്യൈഃ." ൩൦

---

ശം=ഇതു്=താഴെ പറയും പ്രകാരം. അവാന്തിൽ=വഴിപോലെ. [ബ്രാഹ്മണി, (അല്ലെങ്കിൽ ബ്രാഹ്മി) മാഹേശ്വരി, കൌമാരി, വൈഷ്ണവി, വാരാഹി, നാരസിംഹി, ഇന്ദ്രാണി, ഈ സപ്തമാതാക്കളെയാണ് ഇവിടെ വീരഭദ്രന്റെ സഹഗാമിനികളായി വർണ്ണിച്ചിട്ടുള്ളതു്.]

൩൦. പരിവാരൈഃ മാതൃവർഗ്ഗൈഃ വൃതഃ = പരിവാരങ്ങളായ മാതൃവർഗ്ഗങ്ങളാൽ ചുററപ്പെട്ടവനായിട്ടു്. വീരഭദ്രനായ ഞാൻ ഇതാ! ഇവിടെ വന്നിരിക്കുന്നു. തൂഷ്ണീകാ=മൌനാവലംബിനിയായി, ആസ്സേകിം?=ഇരിക്കുന്നതെന്തു്? യോദ്ധും=യുദ്ധം ചെയ്യുന്നതിനു്. അഭ്യേതു=വന്നാലും. ഉല്ല...മി=ഉല്ലസിക്കുന്ന രക്തോർമ്മി (രക്ത+ഊർമ്മി=തിരമാല)കളോടുകൂടിയതും. അസംഖ്യൈഃ=അതിരില്ലാത്തതും ആയ. ദാന......ന്ധൈഃ=ദാനവനിവഹ (അസുരസമൂഹ)ത്തിന്റെ കബന്ധപ്രബന്ധം (തലയില്ലാത്ത ഉടലുകളുടെ കൂട്ടം)കൊണ്ടു. ഏഷാ വിശ്വംഭരാ = ഈ ഭൂമി. അദ്യ=ഇന്നു്. സമന്താൽ=ചുററും. സംഭൃതകപിശനിചോളാ=അടിമുതൽ മുടിവരെ ചെമന്ന കഞ്ചുകം ധരിച്ചവളായി. കാന്ത്യാ=ശോഭാപ്രസരത്താൽ. ['അസുരന്മാരുടെ രക്തപ്രവാഹംകൊണ്ടു് നമുക്കു ഭൂമിയെ മാറ്റാം' എന്നു വീരഭദ്രൻ ദേവിയോടു പറയുന്ന രക്തപ്രവാഹത്തെ, ഭൂമിയുടെ കപിശ

ശ്രുത്വാ തദ്വാക്യമന്തഃസ്മിതപരിലസൽ-
ഗണ്ഡവക്ത്രാംബുജായാ-
സ്തസ്യാ ദേവ്യാശ്ശരീരാൽ പ്രസഭമഥ പുറ-
പ്പെട്ടനല്പാനുഭാവാ
ഉദ്ദാമാ കാപി രാമാ കൃതവികൃതരവാ-
ഭിശ്ശിവാഭിഃ പരീതാ
മുക്താശങ്കം ബഭാഷേ മുഖരതരഗിരാ
വീരഭദ്രം പ്രവീരം. ൩൭

"ചൊല്ലേറീടിന വീരപൂരുഷമണി-
ക്കരേല്ല! വികല്പം വിനാ

---

(രക്തവർണ്ണ)മായ നിചോള(അടിവരെ എത്തുന്ന ഒരുതരം കുപ്പായ)മാക്കി കല്പിച്ചിരിക്കുന്നു.]

൩൭. ശ്രുത്വാ=കേട്ടിട്ട്. അന്ത ....ജായാഃ= അന്തഃസ്മിത(ഉള്ളിലുണ്ടായ ചിരി)കൊണ്ടു പരിലസത്തായ ഗണ്ഡ(കവിൾത്തട)ങ്ങളോടുകൂടിയ വക്ത്രാംബുജ (മുഖകമല)ത്തോടുകൂടിയ, തസ്യാഃ ദേവ്യാഃ=ആ ദേവിയുടെ. ശരീരാൽ=ദേഹത്തിൽനിന്ന്. അന....വാ=അനല്പ(അധികമായ) അനുഭാവ (മാഹാത്മ്യ)ത്തോടുകൂടിയവൾ. രാമാ=സ്ത്രീ. കൃത...ഭിഃ ശിവാഭിഃ=വികൃതശബ്ദം പുറപ്പെടുവിക്കുന്ന കാളികൂളി മുതലായ ശിവകളാൽ. പരീതാ=ചുറ്റപ്പെട്ട. മുഖ...രാ=മുഴങ്ങുന്ന ഗീതവാക്കുകൊണ്ടു. ബഭാഷേ=പറഞ്ഞു.

സംഭവിഷ്യത്തുകളെ അറിയിക്കുന്നതിനായി വീരഭദ്രനോടു പറഞ്ഞയക്കുന്ന സന്ദേശമാണ്, അടുത്ത അഞ്ചു പദ്യങ്ങളിൽ അന്തർഭവിച്ചിരിക്കുന്നതു:—

൩൮. വികല്പം=സംശയം. എല്ലായിലും=എല്ലാററിലും [പരാർത്ഥത്തിലുള്ള കൊതിവിട്ടു സ്വസ്ഥനായിരിക്കയാണ് നല്ലതു]

ഇന്ദ്രാദീനമരാൻ വിധാതൃവശഗാൻ
പ്രേഷിച്ചു ദൂരെക്കള-
ഞ്ഞെന്തിന്നീത്തൊഴിൽ? വീരതയ്ക്കുചിതമോ
നിർമ്മൂലവൈരോദയം?
അന്തിയ്ക്കും പകലും വൃഥാ നിയമിനാം
കർമ്മം മുടക്കിത്തുല്ലോ–
മന്തസ്താപമിയറ്റുകെന്നതുമൊട്ട–
ക്കം പാർക്കിൽ നന്നാസ്സുരാ. ൱൪

എന്നാലന്നാകലോകേ വിബുധവരനിരി-
ശ്ശ്യൂണമന്യേ നിലിംപാ
നന്ദന്തു സ്വീയലോകങ്ങളിൽ മഹിതഹവി-
ർഭോജനം പൂണ്ടശങ്കം
ഇന്നിങ്ങാർക്കെങ്ങരിപ്പാൻ വിതതമിനിയപാ-
താളമേതാവതാലം
തന്നേ ഞാനിന്നു കല്പിച്ചിതു നിയതമതി-
ന്നാക സന്നാഹമെല്ലാം. ൱൫

---

൱൪. വിധാ .... ഗാൻ = ബ്രഹ്മാവിന്നധീനന്മാരായ. ഇന്ദ്രാദീൻ അമരാൻ=ഇന്ദ്രൻ തുടങ്ങിയ ദേവകളെ. വീരത=വീര്യം. നിർമ്മൂ......യം=കാരണമില്ലാത്ത വിരോധം. [യാതൊരു കാരണവും കൂടാതെ ശത്രുത്വം സമ്പാദിക്കുന്നതു വീരന്മാർക്ക ചേൎന്ന പ്രവൃത്തിയല്ല.] നിയമിനാം=യോഗികളുടെ. അന്തസ്താപം ഇയററുക=വ്യസനിപ്പിക്ക.

൱൫. നാകലോകേ=സ്വൎഗ്ഗത്തിൽ. വിബുധവരൻ=ദേവേന്ദ്രൻ. അന്യേ നിലിംപാഃ=മററു ദേവന്മാർ. നന്ദന്തു=സന്തോഷിക്കട്ടെ. മഹി... ...നം=മഹിത (ശ്രേഷ്ഠ)മായ ഹവിസ്സാകുന്ന ഭോജനം. വിതതം=വിസ്താരമേറിയ. ഏതാവതാ അലം=ഇത്രയും മതി. സന്നാഹം=ഒരുക്കം.

കൂട്ടാക്കാതെ മദാജ്ഞാവചനമിതു മദാ-
ജ്ഞാനരീത്യാ പടയ്ക്കായ്
കൂട്ടുന്നതാകിലിന്നേ ഭുവനജനനിത-
ന്നാണെ കില്ലില്ല ചൊല്ലാം:
വാട്ടം തട്ടാത ശസ്ത്രപ്രകരനിഹതരാം
നിങ്ങളെക്കൊണ്ടസംഖ്യാൻ
കൂട്ടത്തോടേ കഴുക്കും കഴുനരിനിവഹാ-
നൊന്നമൂട്ടീടുവൻ ഞാൻ". ൬൬

തസ്യാ നിശമ്യ വചനം സ തു വീരഭദ്രോ
മുക്താഭിമാനമനുചിന്ത്യ മുഹൂർത്തമാത്രം
സ്മിത്വാ ഗതസ്സപദി സംഭ്രമിസംഭ്രമോച്ചം
നിസ്സീമശക്തിരഥ തൽ സകലം ന്യഗാദീൽ. ൬൭

---

൬൬. മദാ .. നം (മൽ + ആജ്ഞാവചനം)= എന്റെ കല്പന. മദാ ...ത്യാ=മദംകൊണ്ടും അജ്ഞാനംകൊണ്ടും. ഇന്നേ=ഇന്നുതന്നെ. ശസ്ത്ര ....തർ=ശസ്ത്രപ്രകരം (ആയുധനിര)കൊണ്ടു നിഹതർ (കൊല്ലപ്പെട്ടവർ). അസംഖ്യാൻ=എണ്ണമററ ['കഴുനരിനിവഹാൻ' എന്നതിന്റെ വിശേഷണം.] ഊട്ടുക=തൃപ്തികരമായി സല്ക്കരിക്കുക.

൬൭. നിസ്സീമശക്തിഃ സഃ വീരഭദ്രഃ=അതിരററ ശക്തിയോടുകൂടിയ ആ വീരഭദ്രൻ. തസ്യാഃ വചനം നിശമ്യ=അവളുടെ വാക്കു കേട്ട്. മുഹൂർത്തമാത്രം അനുചിന്ത്യ=അല്പനേരം ആലോചിച്ചിട്ട്. സ്മിത്വാ=പുഞ്ചിരിച്ചുകൊണ്ട്. സപദി സംഭ്രമിസംഭ്രമോച്ചം=വേഗത്തിൽ സംഭ്രമിസംഭ്രമത്തോടെ അട്ടഹാസം ചെയ്ത്. തൽ സകലം=അതു മുഴുവൻ. ന്യഗാദീൽ=പറഞ്ഞു.

വീരഭദ്രഗദിതേന നീതിവചസാ നി-
താന്തകുപിതാത്മനാം
വൈരിണാം വിവിധഭർത്സനോക്തിമഴകോട-
റിഞ്ഞു സഹസൈവ സാ
ഭാതുരോൾ തദുഷാ വിശേഷമറിയിച്ചു
നേരമധികോജ്ജ്വല-
സ്മേരവക്ത്രമടിനന്ദ്യ ഗ്രന്ഥമതും ചെയ്തി-
തൻപൊടു മഹേശ്വരീ. ൭൬

"പാരം തെളിഞ്ഞിതകകാമ്പിൽ നയപ്രയോഗം
ധീരോദ്ധതേ! ശിവനെ ഭൃത്യവിധൌ വിധാത്രീ
നേരറ്റു നീയുമനഘേ! ശിവദൂതിയെന്നി-
പ്പാരിൽ പ്രസിദ്ധമൊരു നാമപദം ലഭേഥാഃ." ൭൭

---

൭൬. വീര ...നാ=വീരഭദ്രനാൽ ഗദിതമായ (പറയപ്പെട്ട) നീതിവചസാ=നീതിവാക്യംകൊണ്ടു. നിതാ ......നാം=വളരെ കോപിച്ചവരായ. വൈരിണാം=ശത്രുക്കളുടെ. വിവി .... ക്തിം=പലതരത്തിലുള്ള നിന്ദാവചനത്തെ. ഭാതു......ഷാ=ഭയങ്കരമായ കോപത്തോടുകൂടി. അധി.....ത്രം=അധികമാകുംവണ്ണം ഉജ്ജ്വല (പ്രകാശമാന) വും സ്മേരവും (പുഞ്ചിരിയുള്ളതും) ആയ വക്ത്ര (മുഖ) ത്തോടുകൂടി. അഭിനന്ദ്യ=അഭിനന്ദിച്ചിട്ട്.

൭൭. നയപ്രയോഗം=നയോപായം. ശിവനെ=ശിവനാൽ അയയ്ക്കപ്പെട്ട ഭൃത്യനായ വീരഭദ്രനെ. ഭൃത്യവിധൌ=സന്ദേശം പറഞ്ഞയയ്ക്കുന്ന ജോലിയിൽ. വിധാത്രീ=ഏർപ്പെടുത്തിയവൾ. അനഘേ=പാപരഹിതേ. ലഭേഥാഃ=നീ ലഭിച്ചാലും. [നിനക്കു 'ശിവദൂതി' എന്ന പേരു ലോകത്തിൽ പ്രസിദ്ധമായിത്തീരട്ടെ. ശിവദൂതി=ശിവനാകുന്ന ദൂതനോടുകൂടിയവൾ; ശിവനെ ദൂതനാക്കിയവൾ എന്നർത്ഥം.]

൩. ചക്രേണ വൈഷ്ണവിയുമഗ്രേസരീ ദനുജചക്രം
ജഘാന ധൃതവൈരം;
ചത്തു ഭുവി പതിതമഥ ശക്തിധരമഹിതതരശക്തി
ഹതമരികുലമധീരം.

൪. ശതമന്യുശക്തിരപി ശതകോടികൊണ്ടഭിനദതി
മന്യുപൂർണ്ണമസുരയൂഥം;
ചതുരശിതമതിമഹിതനൃഹരിവപുരസുരകുലമമിതബ
ലമലസദതിഘോരം.

൫. ഉത്തുംഗതുണ്ഡപാദഘാതൈരഹന്നഹഹ! ക്രോഡ
ശക്തിയുമരാതീൻ;
ആതനുത കബളമരിജാതമഥ സമിതി ശിവദൂതിയു
മതികടുരവാന്ധം.

---

ഡിൽ കടന്ന്. ചക്രം=കൂട്ടം. ജഘാന=കൊന്നു. ധൃതവൈരം=വൈരത്തോടുകൂടി. (ക്രി: വി:). ഭുവിപതിതം=ഭൂമിയിൽ വീണു. ശക്തി......തം=ശക്തിയെ (വേൽ) ധരിച്ചുള്ളും മഹിതതരയും ആയ ശക്തി (കൌമാരി) യാൽ കൊല്ലപ്പെട്ടത്. അരികുലം=ശത്രുക്കൂട്ടം. അധീരം=ധൈര്യമില്ലാത്ത. (൪) ശതമന്യുശക്തി=ഇന്ദ്രാണി. ശതകോടി=വജ്രായുധം. അഭിനൽ=ഭേദിച്ചു. മന്യു=കോപം. ചതുരശിതം=സാമർത്ഥ്യത്തോടും തീക്ഷ്ണതയോടുംകൂടി. അതി.... പുസ്സ്=അതിശ്രേഷ്ഠയായ നാരസിംഹി. അലസൽ=ശോഭിച്ചു. (൫) ഉത്തും.... തുണ്ഡം=വലിയ തുണ്ഡം (മുഖം) കൊണ്ടും പാദംകൊണ്ടുമുള്ള ഘാതങ്ങൾ (അടികൾ) കൊണ്ട്. അഹൻ=കൊന്നു. ക്രോഡശക്തി=വാരാഹി. ആതനുത=ചെയ്തു. കബളം=ഉരുളയാക്കി. അരിജാതം=ശത്രുസമൂഹം. സമിതി=യുദ്ധത്തിൽ. അതി.... ...ന്ധം=അതികഠിനമായ രവം (ശബ്ദം) കൊണ്ട് അന്ധമാക്കി (൬) അതിർകെട്ട=

വൻപോരാട്ടത്തിലസ്യാ നിശിതകുലിശപാ-
തേന ഭിന്നാത്തദംഗാ-
ദംഭോദാൽ പ്രാവൃഷേണ്യാദിവ നവസലിലം
ചോരവെള്ളം ചൊരിഞ്ഞു. ൧൫

എന്തോതാം! കേൾക്കു ചിത്രം! ദ്രുതതരമുദതി-
ഷ്ഠന്ത ഘോരാസ്തദാനീ-
മന്തംകൂടാതവണ്ണം കതിചന പുരുഷാ
രക്തപൂരാത്തദീയാൽ
“ചിന്തീടും ചോരവിന്ദുക്കളിതവനിയിൽ വീ-
ഴുന്നതേതാദൃശാ ജാ-
യന്തേ ദൈതേയവീരാ നിയത”മിതി വരം
നാമതോ രൂഢമല്ലോ. ൧൬

---

സ=താഡിച്ചു അസ്യാഃ=ഇവളുടെ. നിശി......ന=നിശിതമായ കുലിശ (വജ്ര) ത്തിന്റെ അടികൊണ്ട്. ഭിന്നാൽ തദംഗാൽ=പിളർന്ന രക്തബീജന്റെ ദേഹത്തിൽനിന്ന്. പ്രാവൃഷേണ്യാൽ=മഴക്കാലത്തുള്ള. അംഭോദാൽ=മേഘത്തിൽനിന്ന്. നവസലിലം ഇവ=പുതിയ വെള്ളം എന്നപോലെ.

൧൬. ദ്രുതതരം=വളരെ വേഗത്തിൽ. ഉദതിഷ്ഠന്ത്=ഉത്ഥാനം ചെയ്തു; പുറപ്പെട്ടു. ഘോരാഃ=ഭയങ്കരന്മാർ. കതിചന=ചില. പുരുഷാഃ=ആളുകൾ. തദീയാൽ രക്തപൂരാൽ=അവന്റെ രക്തപ്രവാഹത്തിൽനിന്ന്. ഏതാദൃശാഃ=ഇത്തരത്തിലുള്ള. ജായന്തേ=ജനിക്കുന്നു. നാമതഃ=പേരുകൊണ്ടുതന്നെ. രൂഢം=പ്രസിദ്ധം. [ഒരു തുള്ളി രക്തം നിലത്തു വീണാൽ, ഒരു പുതിയ 'രക്തബീജൻ' അതിൽനിന്നു ജനിക്കത്തക്കവണ്ണമാണ് രക്തബീജൻ സമ്പാദിച്ചിട്ടുള്ള വരം. 'രക്തബീജൻ' എന്ന പേരുതന്നെ ഇതിനെ സൂചിപ്പിക്കുന്നുണ്ടല്ലോ]

ഭൂയോപ്യേവ രക്തജാതൈസ്സമമസുരഭടൈ-
രായുധൈരസ്ത്രശസ്ത്രൈ-
രാവോളം പോരടക്കുന്നളവുടനഖിലാ
മാതരോ ജാതരോഷം
ആവൃത്ത്യാ നിന്നു ശസ്ത്രപ്രകരമവരിലേ-
ല്പിക്കുമപ്പോൾ പതിച്ചു
യാവത്യോ രക്തധാരാ ദനുജതതികൾ താ-
വത്യ ഏവാവിരാസൻ. ൩൨

ഭൂഷമാണീമുഖ്യഗൌരീപരിജനശിതശ-
സ്ത്രങ്ങളേറ്റേറ്റു നീളെ-
പ്പുൺപെട്ടീടുന്ന രക്താസുരതനുവിഗള-
ദ്രക്തബിന്ദുപ്രവാഹാൽ
നിർമ്മായം പിന്നെയും പിന്നെയുമുടനുടനു-
ണ്ടായ വീരൈരസംഖ്യൈ-
സ്സംപൂർണ്ണാ ഭൂതധാത്രീ; ശിവശിവശിവനേ!
വിസ്മയം ചൊല്ലവല്ലേ. ൩൩

---

൩൨. ഭൂയഃ=വീണ്ടും. രക്തജാതൈഃ അസുരഭടൈഃ സമം=രക്തത്തിൽനിന്നു ജനിച്ച അസുരഭടന്മാരോടുകൂടി. അഖിലാഃ മാതരഃ=എല്ലാമാതാക്കളും. ജാതരോഷം=രോഷത്തോടുകൂടി. ആവൃത്ത്യാ=വീണ്ടും വീണ്ടും. യാവത്യഃ രക്തധാരാഃ പതിച്ചു=എത്ര രക്തധാര വീണുവോ. താവത്യഃ ഏവ=അത്രത്തോളം തന്നെ. ആവിരാസൻ=ആവിർഭവിച്ചു; ഉണ്ടായി.

൩൩. ഭൂഷാ.....ങ്ങൾ=ഭൂഷാണി മുതലായ ഗൌരീപരിജനങ്ങളുടെ ശിത (തീക്ഷ്ണ) ങ്ങളായ ആയുധങ്ങൾ. പുൺപെടുക=മുറിവേൽക്കുക. രക്താ.......ഹാൽ=രക്താസുര (രക്തബീജ) ന്റെ

അനന്തരം തത്ര ശസ്ത്രപ്രഹരണവിമുഖേ
 മേൽക്കുമേൽ മാതൃവർഗ്ഗേ
മന്ദീഭൂതേ ത്രിലോകീ ദുർമ്മനസി സുമനസാം
 മണ്ഡലേ ഭീതിലോലേ
മിന്നീടും വിക്രമശ്രീവിഹരണമണിഹ-
 ർമ്മ്യസ്ഥലീ ചണ്ഡികാ താൻ
തന്നേ സന്നഹ്യ മന്ദസ്മിതമധുരമുഖീ
 കാളിയോടേവമൂചേ. ൭൭

“ധന്യേ! കേൾ ചണ്ഡമുണ്ഡപ്രമഥിനി! വിഷമേ
 സങ്കടേസ്മിൻ നിനച്ചാ-

---

തനുവിൽ (ശരീരത്തിൽ) നിന്നു വിഗളിതങ്ങളായ (ഒഴുകുന്ന) രക്തവി
ന്ദുക്കളുടെ പ്രവാഹത്തിൽനിന്നു്, അസംഖ്യൈഃ വീരൈഃ=അനവധി
വീരന്മാരെക്കൊണ്ടു്. ഭൂതധാത്രീ=ഭൂമി

൭൭. ശസ്ത്രപ്രഹരണവിമുഖമാതൃവർഗ്ഗേ — ആയുധപ്രയോഗ
ത്തിൽ മനസ്സു മടുത്ത മാതൃവർഗ്ഗം. ത്രിലോകീ മന്ദീഭൂതേ=മൂന്നു ലോക
ങ്ങളും ഭയപ്പെട്ടവരായി; ദുർമ്മനസി സുമനസാം മണ്ഡലേ=ദുർമ്മനസ്സായ (ദു
ഃഖിതമായ) സുമനസ്സു (ദേവ) കളുടെ മണ്ഡലം (കൂട്ടം). ഭീതിലോ
ലേ=ഭയപ്പെട്ടുകൊണ്ടു മനസ്സിളകിയതായും തീർന്നപ്പോൾ [ഇതെല്ലാം സ
തിസപ്തമി]. വിക്ര... ...ലീ=വിക്രമശ്രീ (പരാക്രമലക്ഷ്മി) യുടെ വി
ഹരണ (ക്രീഡാവിനോദ) ത്തിനായിട്ടുള്ള മണിഹർമ്മ്യസ്ഥലി (മണി
മാളിക)=പരാക്രമത്തിന്റെ വിളനിലം. സന്നഹ്യ=ഒരുങ്ങീട്ടു്. മ
ന്ദ... ...ഖീ=പുഞ്ചിരികൊണ്ടു മനോഹരമായ മുഖത്തോടുകൂടി. ഏ
വം=താഴെ പറയുംപ്രകാരം. ഊചേ=വചിച്ചു; പറഞ്ഞു.

൭൮. ചണ്ഡ......നി=ചണ്ഡമുണ്ഡസംഹാരിണി. വിഷ
മേ അസ്മിൻ സങ്കടേ=ദുർഘടമായ ഈ സങ്കടത്തിൽ. സമാധാനീ
യം=സമാധാനിക്കേണ്ടിയിരിക്കുന്ന ദുഃഖം=വലിയ ദോഷത്തിൽ.

ലിന്നോ സന്ധാനനീയം ദൃഢതരമൊരുപാ-
യാന്തരം നിഷ്പ്രപായം
എന്നാലേതസ്യ ഗാത്രാലുടനുടനിളകി-
ച്ചോരുമിച്ചോരിവിന്ദൂ-
നിന്നീ പാരേ കടിച്ചീടധികവിതതമാം
നാവിലേററമശങ്കം." ൩൧

ഇത്ഥം കേട്ടോരുനേരം പ്രമുദിതമനസാ
കാളിതന്നാലുദഗ്രാം
ജിഹ്വാം വിസ്താര്യ പീതേ സമരശിരസി ര-
ക്താംബുപാതേ തദീയേ

---

ഉപായാന്തരം=മററൊരു ഉപായം. നിഷ്പ്രപായം=അപകടമില്ലാത്തതു്. ഏതസ്യ=ഇവന്റെ. ഗാത്രാൽ=ദേഹത്തിൽനിന്നു്. ചോരിവിന്ദൂൻ=ചോരത്തുള്ളികളെ. ഇന്നീ=ഈ നീ. പാരേ=മുഴുവൻ.

൩൨. പ്രമുദിതമനസാ=സന്തുഷ്ടമായ മനസ്സോടുകൂടിയ. [കാളിതന്നാൽ' എന്ന വിശേഷ്യത്തിന്നു് തൃതീയാന്തമായ വിശേഷണം]. ഉദഗ്രാം ജിഹ്വാം=വലിയനാക്കിനെ. വിസ്താര്യ=പരത്തീട്ടു്. സമരശിരസി=യുദ്ധമദ്ധ്യത്തിൽ. തദീയേ രക്താംബുപാതേ=അവന്റെ ദേഹത്തിൽനിന്നു വീഴുന്ന ചോരിവെള്ളം. പീതേ=പീതമായപ്പോൾ; കുടിക്കപ്പെട്ടപ്പോൾ. നാനായുധൌഘൈഃ എന്നും ദാനവപരിവൃഢം ഹത്വാ=പല ആയുധങ്ങളെക്കൊണ്ടു ഈ അസുരവീരനെ കൊന്നു്. നിർജ്ജ......നാ=നിർജ്ജര (ദേവ) ന്മാരും മുനികളുടെയും നിവഹ (സമൂഹ) ങ്ങൾ സ്തൂയമാനമായ (വാഴ്ത്തപ്പെടുന്ന) അപദാന (പരാക്രമചരിത്ര) ങ്ങളോടുകൂടിയവൾ. ['വിഭാവപാപി'യുടെ വിശേഷണം]. കൃതാർത്ഥാന്തരാത്മാ=കൃതാർത്ഥയായിട്ടു്; അതിസന്തുഷ്ടയായിട്ടു്. തൽകാലവിശേഷണം] താണ്ഡവം=നൃത്തംചെയ്തു.

ഹത്വാ നാനായുധൈര്യ്യോനവപരിവൃഢമേ-
നം കൃതാൎത്ഥാന്തരാത്മാ
തസ്ഥൌ വിശോകശൌരീ നിൎജ്ജരമുനിനിവഹ-
സ്തൂയമാനാപദാനാ. ൯൬

നിഹത്യ ദേവീ യുധി രക്തബീജം
മഹത്തരം മാതൃഗണസ്വാനോഗ്രൈഃ
സ്വഹസ്തസംപൂരിതമൌൎവ്വീനാദൈ-
ൎവ്വിഹസ്തിതാരാതിഭടാ ബഭാസേ. ൯൭

അക്കാലം കേട്ടുകൊണ്ടേ കളകളമിളിതം
കാൎമ്മുകജ്യാനിനാദ-
പ്രക്ഷോഭം ഭാഗിനേയോ നിഹത ഇതി വിനി-
ശ്ചിത്യ വീരാഗ്രഗാമീ
ഉൽകോപാന്ധോ നിസുംഭാസുരനഖിലചമൂ-
ചക്രമൊന്നിച്ചിളക്കി-

---

൯൭. ദേവീ യുധി മഹത്തരം രക്തബീജം നിഹത്യ=ദേവി യുദ്ധത്തിൽ വീരനായിരുന്ന രക്തബീജനെ കൊന്നിട്ട്. മാതൃഗണസ്വാനോഗ്രൈഃ=മാതൃഗണങ്ങളുടെ സ്വനം (ശബ്ദം) കൊണ്ടു ഉഗ്ര (ഭയങ്കര) ങ്ങളായ. സ്വഹ......ദൈഃ=തന്റെ കൈകൾകൊണ്ടു പൂരിപ്പിച്ച ഞാണൊലികളെക്കൊണ്ട്. വിഹസ്തിതാരാതിഭടാ=വിഹസ്തിതന്മാരായ (ഭ്രമിപ്പിക്കപ്പെട്ട) അരാതിഭട(ശത്രുഭട)ന്മാരോടുകൂടിയവളായി; ശത്രുഭടന്മാരെ ഭ്രമിപ്പിച്ച്. ബഭാസേ=ഭാസിച്ചു; ശോഭിച്ചു.

൯൮-ം ൱൦-ം ശ്ലോകങ്ങളെക്കൊണ്ടു നിസുംഭവധം വൎണ്ണിക്കുന്നു:—

൯൮. കളകളമിളിതം=കോലാഹലത്തോടു ഇടച്ചേൎന്ന. കാൎമ്മു... ...ദം=ഞാണൊലിയുടെ മുഴക്കം. ഭാഗിനേയഃ നിഹതഃ ഇതി

ച്ചാൽക്കൊള്ളും കാഞ്ചനസ്തൂത്രവുമുപരി പിടി-
പ്പിച്ചു പോരിന്നണഞ്ഞു. ൬൯

പുഷ്ടക്രോധം ത്രിലോകേശ്വരിയുമയി! സഖേ!
ശൂലമുദ്യമ്യ ഹന്തും
പെട്ടെന്നഭ്യാപതന്തം പ്രകടിതഘനസം-
രംഭഡംഭം നിശുംഭം
ചുട്ടറീടും ത്രിശൂലായുധമുനയിലുറു-
ക്കംവിധൌ "ദുഷ്ടചിത്ത!
തിഷ്ഠേ"ത്യുച്ചൈർവ്വദൻ കശ്ചന ഹൃദയതലാ-
ദുത്ഥിതോ മാനുഷാത്മാ. ൭൦

അദ്യാനിഷ്ക്രാന്ത ഏവാസൌ
കൃത്തകണ്ഠോ മഹാസിനാ

---

വിനിശ്ചിത്യ=ഭാഗിനേയൻ (സോദരീപുത്രൻ) ഹതനായി (കൊല്ലപ്പെട്ടു) എന്നു നിശ്ചയിച്ച്. അഖി...... ഘം=എല്ലാ സൈന്യസമൂഹത്തെയും. കാഞ്ചനസ്തൂത്രം=പൊൻകട.

൭൦. പുഷ്ടക്രോധം=വളരെ കോപത്തോടുകൂടി. ശൂലം ഉദ്യമ്യ=ശൂലം പൊക്കിപ്പിടിച്ചിട്ട്. ഹന്തും=കൊല്ലുന്നതിന്. അഭ്യാപതന്തം=എതിരിട്ടുവരുന്ന. പ്രക......ഭം=പ്രകടിതവും ഘനവുമായ സംരംഭ (കോപ) ത്തോടും ഡംഭ (ഗർവ്വ) ത്തോടുംകൂടി. തിഷ്ഠ=നില്ക്ക്. ഉച്ചൈഃ വദൻ=ഉച്ചത്തിൽ വിളിച്ചുപറഞ്ഞ്. ഹൃദയതലാൽ=ഹൃദയപ്രദേശത്തിൽനിന്ന്. കശ്ചന മാനുഷാത്മാ=ഒരു മനുഷ്യശരീരൻ. ഉത്ഥിതഃ=ഉണ്ടായി.

൭൧. അദ്യ അനിഷ്ക്രാന്തഃ ഏവ=പകുതി പുറപ്പെട്ടപ്പോൾതന്നെ. അസൌ=ഇവൻ. മഹാസിനാ കൃത്തകണ്ഠഃ=മഹത്തായ അസിയാൽ (വാളിനാൽ) കൃത്തമായ (മുറിക്കപ്പെട്ട) കണ്ഠത്തോടുകൂടി

ഘോരമദ്ധ്യേ പപാതോർവ്വീം
ത്രസ്തഭൃതാം പ്രകമ്പയൻ. വൃ൫

ദേവിത്രിശൂലാഗ്നിയിലന്നിസുംഭൻ
പോയ്‌വെന്തനേരത്തഥ മാതൃസംഘാഃ
ചാവേറുപോലെ വിഹിതാളിയോടൈഗ-
ദ്ദൈവാരിസൈന്യൈസ്സഹ പോർതുടർന്നു. വൃ൬

ബ്രഹ്മശക്തിമുതലായ ദേവികളന്നേരത്തു
ശത്രുനിവഹൈസ്സമാ
വൻപരാമസുരരെക്ഷമച്ചുടനപാത-
യന്നവനിമണ്ഡലേ;
സംഭ്രമിച്ചു ശിവദൂതിയും തദനു കാളി-
യും ചില മഹാഭടാൻ
മുമ്പിലെത്തി മൃഗരാജനും ഝടിതി കൊന്നൊ-
ടുക്കിയിതശേഷവും. വൃ൭

പല വാക്കുകൾ മേൽക്കുമേൽ പറഞ്ഞാൽ
ഫലമെന്തുള്ളതു തോഴ! തീർത്തുചൊല്ലാം

---

യവനായിട്ട്. ത്രസ്തഭൃതാം=ത്രസ്തങ്ങളായ (പേടിച്ച) ഭൃത (ജീവജാല) ങ്ങളോടുകൂടിയ. ഉർവ്വീം=ഭൂമിയെ. പ്രകമ്പയൻ=വിറപ്പിച്ചു കൊണ്ടു. പപാത=പതിച്ചു; വീണു.

വൃ൬. ദേവി......ഗ്നി=ദേവിയുടെ ത്രിശൂലമാകുന്ന തീ. മാതൃസംഘാഃ=മാതൃക്കൂട്ടങ്ങൾ. വിഹി......താളി=യുദ്ധസന്നദ്ധരായ. ദൈവാരിസൈന്യൈഃസഹ=അസുരസൈന്യത്തോടുകൂടി.

വൃ൭. ക്ഷമച്ചു=അടിച്ചു. അപാതയൻ=പതിപ്പിച്ചു; വീഴ്ത്തി. അവനിമണ്ഡലേ=ഭൂമിയിൽ. മഹാഭടാൻ=വലിയ ഭടന്മാരെ.

വൃ൮. ശ്ലോകഃ ഇവ=പാറകളെപ്പോലെ. ചണ്ഡി...ന്തേ=

അഗ്രേ കണ്ടാളു ഫണീന്ദ്രാഭയകരമൃഗരാ-
ജോപരി ഭ്രാജമാനാം
മുഷ്ടേരും ബാഹുദണ്ഡങ്ങളിലിളകിന ച-
ക്രാദിദിവ്യായുധാം താം
ഉഗ്രൈരാരൂഢവാഹൈർവ്വിധൃതപരികരൈ-
ൎമ്മാതൃവൎഗ്ഗൈഃ പരീതാം
ദുൎഗ്ഗാദേവീമസൗ വിസ്മയകുതുകഭയാ-
വിഷ്ടചേതാ ബഭാഷേ. ൮൬

"നാരീസീമന്തരത്നേ! കേൾ, മമ നയനപഥേ
കിട്ടുവാനൊട്ടുനാളാ-
ണ്ടാരൂഢാശം നിനച്ചീടുന്നിതു ഭവതിയെ ഞാ-
നാസ്ഥിതാം കൎണ്ണരന്ധ്ര-

---

൮൬. ഫണീ...ഗ=ഫണങ്ങളെക്കൊണ്ടു ഭയങ്കരനായ മൃഗരാജന്റെ പുറത്തു്. ഭ്രാജമാനാം=ശോഭിക്കുന്ന. ഉഷ്ടേ......ധാം=എട്ടു കൈകളിൽ ഇളകുന്ന ചക്രം തുടങ്ങിയ ദിവ്യായുധങ്ങളോടുകൂടിയ, താം=അവളെ. ഉഗ്രൈഃ=ഭയങ്കരന്മാരും. ആരൂഢവാഹൈഃ=വാഹനങ്ങളിൽ കയറിയവരും. വിധൃതപരികരൈഃ=കച്ചകെട്ടിയവരും ആയ. മാതൃവൎഗ്ഗൈഃ പരീതാം=മാതൃവൎഗ്ഗങ്ങളാൽ ചുററപ്പെട്ട. വിസ്മ.... താ=മനസ്സിൽ ആശ്ചൎയ്യത്തോടും കുതുകത്തോടും ഭയത്തോടുംകൂടി. ദുൎഗ്ഗാദേവീം=ദുൎഗ്ഗാദേവിയോടു. ബഭാഷേ=ഭാഷിച്ചു; പറഞ്ഞു.

അടുത്ത പദ്യങ്ങൾ സുമതിയുടെ വാക്യമാണു്:—

൮൭. ആരൂഢാശം=വളരെ ആശയോടുകൂടി. കൎണ്ണരന്ധ്ര ആസ്ഥിതാം=കൎണ്ണരന്ധ്രത്തിൽ ഇരിക്കുന്ന; കേട്ടു പരിചിതയായ. കാമിനീനാം=സ്ത്രീകൾക്കു് [illegible] ശ്രേഷ്ഠത നടിച്ചുകൊണ്ടു ഫ

ശ്രുതപ്രൌഢി ഭാവിച്ചതു മതി വെറുതേ
ശോഭിയാ കാമിനീനാം
സാരസ്യം കൈവെടിഞ്ഞുള്ളൊരു സകലസ-
മ്മോഹനാകാരശീലേ! ൨൧

ചൊല്ലാമിക്കോപ്പു ശൌര്യത്തിന്ന ബത! മതിയ-
ല്ലാശ്രയിച്ചന്യദീയാ-
മുല്ലാസം പൂണ്ട ശക്തിം ചില മിടമ നടി-
ച്ചുദ്ധതാ യുദ്ധ്യസേ നീ
വല്ലാതെ ഡംഭു കാട്ടി കപടന ഞെളികയെ-
ന്നി പ്രവീരേഷു നീ താൻ
ചൊല്ലാരെക്കൊന്നൊടുക്കീ സമിതി? നിയതമു-
ച്ഛിഷ്ടമേ ലബ്ധമോർത്താൽ. ൨൨

---

ലമില്ല; സ്ത്രീകൾ സരസങ്ങളായ ലീലാവിലാസങ്ങളിൽ മാത്രമേ ശോഭിക്കുകയുള്ളൂ എന്നർത്ഥം. സ്വാതന്ത്ര്യയായ ദേവിയുടെ നേരെ, ഒരു സ്ത്രീ എന്ന നിലയിൽ സ്വാഭാവികമായുള്ള ആന്തരമായ പുച്ഛരസം ഇത പദ്യത്തിൽ സ്പഷ്ടമായി കാണാം ]

൨൨. അന്യദീയാം=മറെറാരുത്തനെ സംബന്ധിച്ച; മറെറാരാളുടെ. ശക്തിം=ശക്തിയെ, മിടമ=മിടുക്ക; മേന്മ. ഉദ്ധതാ=ഗർവ്വിഷ്ഠ. യുദ്ധ്യസേ=നീ യുദ്ധം ചെയ്യുന്നു കപടന ഞെളികയെന്നി=ചിലടത്തു ഞെളിയുകയല്ലാതെ. പ്രവീരേഷു=വീരന്മാരിൽ സമിതി=യുദ്ധത്തിൽ. [മററുള്ളവരെക്കൊണ്ടു യുദ്ധം ചെയ്യിച്ച് നീ ഗർവ്വിഷ്ഠയായിത്തീർന്നിരിക്കുന്നു. വെറുതെ ഡംഭു കാട്ടി ഞെളിയുകയല്ലാതെ, വീരന്മാരിൽ ആരെയെങ്കിലും യുദ്ധത്തിൽ നീ തന്നെ താൻ കൊന്നിട്ടുണ്ടോ? മററുള്ള വീരന്മാരുടെ ഉച്ഛിഷ്ടം മാത്രമല്ലേ നിനക്കു കിട്ടിയിട്ടുള്ളൂ?]

സാക്ഷാൽ മായാമയി നീ യുവതിപരിജനം
    മുൻനടത്തി പ്രവീരാൻ
ഹാ കഷ്ടം! നിഗ്രഹിച്ചു; ബലമിതിനു പുന-
    സ്ത്രീത്വമാത്രം വിചാരേ;
ശ്ലാഘ്യം മൽഭ്രാതരം കൊന്നടവു തവ പിഴ-
    ച്ചു യുലോ;മിനി വീഴ്ത്തും
വാഴ്ത്തും മൽബാഹുദണ്ഡം ഝടിതി തവ തെറി-
    ച്ചെന്നിയേ പോരടങ്ങാ. ൯൯

എന്നാലിക്കണ്ടകൂട്ടത്തൊടു വിരവൊടു വേർ-
    വെട്ടു നേരിട്ടു നീ താൻ
തന്നേ വന്നീടിലാണിം പ്രബലസമുചിതം
    പോരുചെയ്യുവാൻ വിധാതും
അന്യോന്യം നമ്മിലെത്തുന്നളവനിമിഷം
    കൊണ്ടു നിൻപ്രാണവാതാ-
നെന്നും ക്രൂരമ്പുപേരാം കൊടിയ ഭുജഗവീ-
    രന്നു തിന്നാകുമവൻ ഞാൻ." ൱

---

൯൯. യുവതിപരിജനം=സ്ത്രീകളാകുന്ന പരിജനങ്ങളെ, പ്രവീരാൻ=വീരന്മാരെ. ബല.....രേ=സ്ത്രീയെന്നുള്ള വിചാരം മാത്രമേ നിനക്ക് ഒരു ബലമുള്ളൂ. മൽഭ്രാതരം=എന്റെ സഹോദരനെ.

൱. പ്രബലസമുചിതം പോരുചെയ്യുവാം വിധാതും=ശക്തിമാന്മാർക്കു ഉചിതമായ പോരുചെയ്യുന്നതിന്. നമ്മിൽ അന്യോന്യം എത്തുന്നളവിൽ=നാം തമ്മിൽ എതിരിടുമ്പോൾ. പ്രാണവാതാൻ=പ്രാണവായുക്കളെ. ക്രൂ.......നം=ക്രൂരമ്പു എന്ന പേരായ സർപ്പശ്രേഷ്ഠൻ. [ശരങ്ങളാകുന്ന സർപ്പങ്ങൾക്ക് എന്ന രൂപകം.]

ഇതി കേട്ടു ഗിരം പ്രവൃദ്ധകോപ-
പ്രസരസ്മേരഗഭീരവക്ത്രചന്ദ്രാ
ശിതബാണമിളക്കി ബാഹുവല്ല്യാ
പ്രതിവാചം നിജഗാദ വിശ്വമാതാ. ൯൮

"രാജൻ! കേൾ മാനവാനാം പ്രഥിതഭുജബലം
തം ഭവന്തം ത്രിലോകീ-
ഭാജാമാപന്നവാചാ പലവഴിയിൽ വയം
വീര! കേട്ടുണ്ടു പണ്ടേ;
ആശങ്കേ നേതുമിത്ഥം പ്രഥമമുടനയ-
ച്ചോരു സുഗ്രീവനോടി-
ന്നീതാൻ ചോദിച്ചറിഞ്ഞീലയി ലഘു; അതുകൊ-
ണ്ടിത്തരം ജല്പിതം തേ. ൯൯

---

൯൮. പ്രവൃ ... ന്ദ്രാ=പ്രവൃദ്ധമായ കോപത്തിന്റെ പ്രസരം (വ്യാപ്തി) കൊണ്ടു സ്മേര (മന്ദസ്മിതസുന്ദര)വും ഗഭീരവും ചന്ദ്രനെപ്പോലെ മനോഹരവുമായ മുഖത്തോടുകൂടി. ബാഹുവല്ല്യാ ശിതബാണമിളക്കി=വല്ലിപോലെയിരിക്കുന്ന കൈകൊണ്ടു തീക്ഷ്ണങ്ങളായ ബാണങ്ങളെ ഇളക്കി. പ്രതിവാചം=ഉത്തരം. [മറുപടിയെന്നുവചനം] നിജഗാദ=നിഗദിച്ചു; പറഞ്ഞു.

രണ്ടു പദ്യങ്ങളെക്കൊണ്ടു ദേവി മറുപടി പറയുന്നു:—

൯൯. മാനവാനാം=മനുഷ്യരിൽവച്ച്. പ്രഥിതഭുജബലം=പ്രഥിത (പ്രസിദ്ധ)മായ ഭുജബലം (കൈക്കരുത്ത്) ഉള്ള. തം ഭവന്തം=ആ ഭവാനെ. ത്രിലോകീഭാജാം=ത്രിലോകവാസികളുടെ. ആപന്നവാചാ=ആപന്ന (ആഗത)മായ വാക്കുകൊണ്ട്. ആശങ്കേ=ഞാൻ സംശയിക്കുന്നു. ഇത്ഥം നേതും=എന്നെ കൊണ്ടുപോകുന്നതിന്. [ആദ്യം നീ അയച്ച ദൂതനായ സുഗ്രീവനോടു ചോദിച്ചു

എന്നാൽ നിൽക്കട്ടെയെല്ലാം; ബലമിതപരമ-
ല്ലെൻവിഭൂതിസ്വരൂപം
തന്നെ, കാണെങ്കിലെല്ലാമിതു വപുഷി ലയി-
ക്കുന്നതിങ്ങസ്മദീയേ;
സന്നദ്ധാ സാഹമേകാ സ്വഭടസദൃശമാം
മന്ദഭാഗ്യവധാർത്ഥമിപ്പോൾ,
നന്നായ്ക്കോപ്പിട്ടുറച്ചേനൊരു മതിതക; നിൻ
പ്രാണഹാരീ ശരോഽയം.” ൯൩

ഇത്യുക്ത്വാ പരമേശ്വരീ പരിജനാ-
നൊന്നിച്ചു കാളീമുഖാ-
ന്നല്ലുക്താനഥ തങ്കലാക്കി വിസര-
ന്നിസ്സീമതേജോഭരാ
യുദ്ധാർത്ഥം പ്രകടയ്യ ചാപനിനദം
സന്നാഹഹീതസ്പൃ സാ;

---

കാര്യം മുഴുവൻ മനസ്സിലാകാതിരുന്നതുകൊണ്ടാണു് നീ ഇപ്പോഴും ഇങ്ങിനെ ജല്പിക്കുന്നതു് ]

൯൩. ഈ ബലം അപരമല്ല=ഈ കാണുന്ന സൈന്യം അന്യമല്ല. എൻ......പം=എന്റെ മാഹാത്മ്യംകൊണ്ടുണ്ടായതു്. വപുഷി=വപുസ്സിൽ; ദേഹത്തിൽ. ഏകാ സാ അഹം=ഒരുത്തിയായ ആ ഞാൻ. മന്ദഭാഗ്യ...ർത്ഥം=മന്ദഭാഗ്യവധത്തിന്, സന്നദ്ധാ=ഒരുമ്പെട്ടിരിക്കുന്നു. അയം ശരഃ=ഈ അമ്പ്. നിൻ പ്രാണഹാരീ=നിന്റെ അന്തകനാകുന്നു.

൯൪. കാളീമുഖാൻ=കാളി തുടങ്ങിയ. വിസ.....രാ=വിസരത്തും (വ്യാപിക്കുന്നതും) നിസ്സീമവുമായ തേജസ്സോടെ (പ്രഭാവ

ഇപ്പാരിൻപുണ്യപാളീം ത്രിഭുവനജനനീം
കണ്ടുകണ്ടെന്നുചൊൽവൂ?
നിഷ്പ്രാണോ യോഗിഗമ്യാം ഗതിമലഭതസം-
ഭോപി സംഭാവ്യജന്മാ. ൯൫

എട്ടാശാന്തം വിളങ്ങീ, സുരമുനികൾ മുദാ
മേൽക്കുമേൽ കൈകൂമ്പിണങ്ങീ,
പെട്ടെന്നൊന്നന്നടങ്ങീ ഖലജനനിവഹം,
ദിവ്യതൂര്യം മുഴങ്ങീ,
ദുഷ്ടേ സുംഭാസുരേന്ദ്രേ മഹിഷവിമഥിനീ-
ഭ്രൂവകാലാഗ്നിലേശൈ
വൃഷ്ടിം പൌഷ്പീം കിരന്തസ്സകലസുരഗണാഃ
സ്തോത്രഭേദം തുടങ്ങീ. ൯൬

---

കൊണ്ട് ഇളകലങ്ങളായ അംഗങ്ങളോടുകൂടിയവളും. ഇപ്പാരിൻ പുണ്യപാളീം=ഈ ലോകത്തിന്റെ സുകൃതപരിപാകവും ആയ. ത്രിഭുവനജനനീം=ലോകമാതാവിനെ. നിഷ്പ്രാണഃ=പ്രാണൻ പോയിട്ട്. യോഗിഗമ്യാം ഗതിം=യോഗികൾക്കുമാത്രം സുലഭമായ ഗതിയെ. അലഭത=ലഭിച്ചു. സംഭാവ്യജന്മാ=ബഹുമാനിക്കത്തക്ക ജന്മത്തോടുകൂടിയവൻ.

൯൬ ആശാന്തം=ദിഗന്തം. ഖലജനനിവഹം=ദുഷ്ടസമൂഹം. ദിവ്യതൂര്യം=സ്വർഗ്ഗത്തിലെ ഭേരി. ദുഷ്ടേ സുംഭാസുരേന്ദ്രേ=ദുഷ്ടനായ സുംഭാസുരൻ. മഹി......ലേശൈ=മഹിഷമർദ്ദിനിയായ ദേവിയുടെ ഭ്രൂലതാകുന്ന കാലാഗ്നിയിൽ ദഹിച്ചപ്പോൾ [സതിസപ്തമി]. പൌഷ്പീം വൃഷ്ടിം കിരന്തഃ=പുഷ്പവൃഷ്ടി ചൊരിഞ്ഞവരായ. സകല സുരഗണാഃ=എല്ലാ ദേവസമൂഹങ്ങളും. സ്തോത്രഭേദം=പലതരത്തിലുള്ള സ്തോത്രങ്ങൾ.

"നമോസ്തു കാരുണ്യസുധാംബുരാശേ!
നമോസ്തു കാമാപ്പ്ണകാമധേനോ!
നമോസ്തു നാനാഗമമൃഗ്യമൂർത്തേ!
നമോസ്തു നാരായണി! സന്തതം തേ. ൯൬

പ്രസീദ ദുർഗ്ഗേ! മഥിതാരിവർഗ്ഗേ!
പ്രസീദ മായേ! മദനാരിജായേ!
പ്രസീദ ഭദ്രേ! പരതത്വമുദ്രേ!
പ്രസീദ ധന്യേ! കുലശൈലകന്യേ!. ൯൭

എപ്രായം തെളിതേനിലമ്മധുരിമാ,
പുഷ്പേഷു സൌരഭ്യമ-
ങ്ങെപ്രായം, മൃഗലാഞ്ഛനേ കുളുർനിലാ-
വെപ്രായമുൽഭാസതേ,

---

അടുത്ത രണ്ട് പദ്യങ്ങളെക്കൊണ്ടും ഒരു ദണ്ഡകംകൊണ്ടും ദേവസമൂഹത്തിന്റെ 'സ്തോത്രങ്ങളെ'ത്തന്നെ കാണിക്കുന്നു:—

൯൬. കാരുണ്യ......ശേ=കരുണാമൃതസമുദ്രം. കാമാ......നോ=അഭീഷ്ടദാനത്തിനു കാമധേനുവായിട്ടുള്ളവളേ. നാനാ......ർത്തേ=പല വേദങ്ങളിലും അന്വേഷിച്ച് അറിയേണ്ട സ്വരൂപത്തോടുകൂടിയവളേ; വേദസ്വരൂപിണി. തേ നമഃ അസ്തു=നിനക്കു നമസ്കാരം ഭവിക്കട്ടെ.

൯൭. മഥി......ർഗ്ഗേ=മഥിത (നാശിത) മായ അരിവർഗ്ഗ (ശത്രുസമൂഹ)ത്തോടുകൂടിയവളേ. മദനാരിജായ = മദനാരിയുടെ (ശിവന്റെ) ജായ (ഭാര്യ.) പരതത്വമുദ്ര=പരതത്വത്തിന്റെ മുദ്ര (അടയാളം) ആയിട്ടുള്ളവളേ. കുലശൈലകന്യ = ഹിമവൽപുത്രി. പ്രസീദ=നീ പ്രസാദിക്കണമേ!.

൯൮. മധുരിമ=മാധുര്യം. പുഷ്പേഷു=പൂക്കളിൽ. മൃഗലാഞ്ഛനേ=ചന്ദ്രനിൽ. എപ്രായം=എങ്ങിനെ. ഉൽഭാസതേ=ശോഭിക്കുന്നു

ഏതുപ്രായം ബത പാലിൽ കനെയ്യു,മഴകോ-
ടപ്പ്രായമുള്ളോന്നപോ-
ലിപ്പാരെങ്ങുമഹോ! മഹേശ! ഭവ-
ത്തത്ത്വം ഭവധ്വംസനം. ൯൯

നിർമ്മായം പാർക്കിലാമല്ലകൃതകവചസാം
പോലു,മിന്നിൻപ്രഭാവം
മന്ദന്മാരെങ്ങിനേ നാം പുകഴ്‌വതു ഗിരാ
ദേവി! വിശ്വൈകനാഥേ?
എന്നാലത്യന്തഭക്തിപ്രമദതരളിത-
സ്വാന്തനാം മാദൃശാനാ-
മന്യൂനസ്തോത്രമാം ചാപലമിതു കരുണാ-
ബ്ധേ! പൊറുക്കേണമെല്ലാം. ൧൦൦

ദണ്ഡകം ൨.

൧. മാഹാത്മ്യമിതി പുകഴാകുന്നതല്ല ശിവ! ലോകാപദുദ്ധരണമന്ത്രം, മഥിതജഗദന്തം, മഥിഷദ

---

൯൯. ഭവത്തത്ത്വം=നിന്തിരുവടിയുടെ തത്ത്വം. ഭവധ്വംസനം=സംസാരനാശനം. [ഇതാണെന്ന പ്രാമാണ്യത്തിന്റെ സത്തായ ഭാഗം തെളിയുന്നതെന്നർത്ഥം]

൧൦൦. അകൃ......സാം=അകൃതകമായ (കൃത്രിമമല്ലാത്ത) വചസ്സുകൾക്കുപോലും; വേദങ്ങൾക്ക്. ഗിരാ=വാക്കുകൊണ്ട്. അത്യ...നാം=അതിയായ ഭക്തികൊണ്ടും സന്തോഷംകൊണ്ടും ഇളകി നിറഞ്ഞ മനസ്സായ മാദൃശാനാം=എന്നെപ്പോലെയുള്ളവരുടെ.

ദണ്ഡകം ൨. (1) ലോകാ......ന്ത്രം=ലോകത്തെ ആപത്തിൽ നിന്നു ഉദ്ധരിക്കുന്നതിനുള്ള മന്ത്രം. മഥിതജഗദന്തം=മഥിത(പീഡി

ചിരമിതി കൃതനാനാസ്തോത്രഗാഥാനനാഥാൻ
കരുണയൊടു കടാക്ഷൈസ്തോഷയന്തീ നിലിമ്പാൻ
സരസമൃദുലഹാസസമ്പൂൎണ്ണ ഗൗരീ തദാനീ-
മൊരുഗിരമരുൾചെയ്തു ശൃണ്വതാം വിശ്വലോകാം

"എല്ലാരും കേൾക്കു ദേവാ! വചനമവിതഥം
മാമകം നിങ്ങളൊന്നി-
ച്ചെല്ലാനാളും നിനച്ചീടുക വിവിധവിപ-
ത്സങ്കടേ ശങ്കരീം മാം;
ചൊല്ലാമന്നേരമേ തൽസകലമപിച നി-
ശ്ശല്യ സംപൂരയിഷ്യേ
കല്യാണോല്ലാസ;മെന്നാൽ നിജനിജഭവനം
പ്രാപ്യ മോദധ്വമിന്നേ." ൧൦൨

എന്നിത്ഥം ചൊല്ലിമെല്ലെ മഹിഷമഥിനി ത-
ന്മൂർത്തി കൈക്കൂപ്പിനിൽക്കും

---

൧൦൧. കൃത ... ...ഥാൻ=പലതരത്തിൽ സ്തുതിച്ചുവരും, അനാഥാൻ=അനാഥരായ. നിലിമ്പാൻ=ദേവകളെ. കടാക്ഷൈഃ തോഷയന്തീ=കടാക്ഷംകൊണ്ടു സന്തോഷിപ്പിച്ചു്. ശൃണ്വതാം=കേട്ടുകൊണ്ടിരിക്കുന്ന. വിശ്വലോകം=ലോകവാസികളെ ഉദ്ദേശിച്ചു്.

ദേവിയുടെ അരുളപ്പാടു്:—

൧൦൨. ദേവാഃ=അല്ലയോ ദേവന്മാരേ! അവിതഥം=സത്യം. മാമകം=എന്റെ. വിവി... ...ടേ=പലതരത്തിലുള്ള ആപത്തുവരുമ്പോഴും. തൽസകലം അപി നിശ്ശല്യ= അതെല്ലാം വേരോടുകൂടി നശിപ്പിച്ചു്. സംപൂരയിഷ്യേ = ഞാൻ പൂരിപ്പിച്ചേക്കാം. കല്യാണോല്ലാസം=മംഗളവിലാസത്തെ. പ്രാപ്യ=ചെന്നു്. മോദധ്വം = നിങ്ങൾ സന്തോഷിക്കുവിൻ

൧൦൩. പൂരദൈഃ=സൗഖ്യങ്ങളാൽ. നന്ദയാമാസ=വീണ്ടും വി

വൃന്ദൈർന്നമ്യമാനാ ജയജയവചന-
ശ്ലാഘിനാം വിശ്വഭാജാം
ഉന്നമ്രാലോക്യ ദേവാൻ മഹിമനിധി മറ-
ഞ്ഞീടിനാൾ; വാനിൽവാണു
വിണ്ണോരെല്ലാം; ചരസ്ഥാവരമുലകിദവും
ഹൃഷ്ടമാശാപസ്തമാസീൽ. ൧൩൮

സ്പഷ്ടരണജിതാരുണബിംബാം
ഉരുബലപരിഭ്രതദനുജനികരംബാം
കരധൃതചാപകളംബാം
പരിചിനവൈ സിംഹവാഹിനീമംബാം. ൧൩൯

---

ങ്ങളും നമിക്കപ്പെടുന്നവളായിട്ട്. ജയജയവചനശ്ലാഘിനാംവിശ്വഭാജാം = 'ജയജയ'ശബ്ദംകൊണ്ടു വാഴ്ത്തുന്ന ലോകവാസികളുടെ. ഉന്നമ്രാലോക്യ = നോക്കീട്ട്. ആശാപസ്തം ആസീൽ = ആശാപസ്തമായിത്തീർന്നു.

കവി ഈ വിധം കഥയെ മംഗളപരമായി പര്യവസാനിപ്പിച്ച്, ദേവീസ്തുതിരൂപമായ ഒരു ശ്ലോകംകൊണ്ടു ഗ്രന്ഥത്തെ ഉപസംഹരിക്കുന്നു:—

൧൩൯. സ്പഷ്ട......ബാം = സ്പഷ്ടം (വിസ്പഷ്ടമായും; പ്രകാരം) കൊണ്ടു ജിതമായ (ജയിക്കപ്പെട്ട) അരുണബിംബം (സൂര്യബിംബം) ഉള്ളവളും; ഉരു.....ബാം = ഉരുവായ (വലുതായ) ബലം (ശക്തി; സൈന്യം) കൊണ്ടു പരിഭ്രതമായ (ആട്ടിയോടിക്കപ്പെട്ട) ദനുജ (അസുര)ന്മാരുടെ നികരംബം (സമൂഹം) ഉള്ളവളും. കര...... ബാം = കരങ്ങളിൽ ധൃതമായ ചാപകളംബം (വില്ലും അമ്പും) ഉള്ളവളും, സിംഹവാഹിനീം = സിംഹത്തെ വാഹനമാക്കിയവളും. [ഇവയെല്ലാം "അംബ"യുടെ വിശേഷണങ്ങളാം] അംബാം = അമ്മയെ; ലോകജനനിയെ. പരിചിനവൈ = ഞാൻ പരിചയിക്കട്ടെ; ഞാൻ സേവിച്ചുകൊള്ളട്ടെ. [ആത്മനേ: ലോട്ട്. ഉ. പു. ഏ. വ.]

ചണ്ഡമുണ്ഡമഥിനീം പ്രചണ്ഡഭുജദണ്ഡ-
    മണ്ഡിതകൃപാണികാം
ഖണ്ഡിതാൽകടനിസുംഭസുംഭമുഖദാന-
    വേശ്വരവരൂഥിനീം
കർണ്ണികാരനിഭവർണ്ണികാം നിയമിലോക-
    ഹൃൽകമലകർണ്ണികാം
ചണ്ഡികാമുപലഭാമഹേ മരണസങ്ക-
    ടേ മനസി ചണ്ഡികാം. ൧൦൭

---

൧൦൭. ചണ്ഡമുണ്ഡമഥിനീം= ചണ്ഡമുണ്ഡാസുരന്മാരെ ധ്വംസിച്ചവളും. പ്രചണ്ഡ......നീം=പ്രചണ്ഡ(ഭയങ്കര)മായ ഭുജദണ്ഡത്തിൽ മണ്ഡിത (ഭൂഷിത)മായ കൃപാണിക (വാൾ)കൊണ്ടു ഖണ്ഡിതമായും ഉൽക്കടമായും ഉള്ള നിസുംഭസുംഭന്മാർ തുടങ്ങിയ ദാനവശ്വരന്മാരുടെ വരൂഥിനി (സേന)യോടുകൂടിയവളും. കർണ്ണി......കാം= കർണ്ണികാരം (കൊന്നപ്പൂ)പോലെയുള്ള നിറത്തോടുകൂടിയവളും. നിയ......കാം=നിയമിലോക(മുനിസമൂഹ)ത്തിന്റെ ഹൃൽകമല(ഹൃദയകമല)ത്തിലുള്ള കർണ്ണിക (പൂവിന്റെ നടുവിൽ കാണാവുള്ള മൊട്ട്). മരണസങ്കടേ=മരണാവസരത്തിങ്കലും, മനസി=മനസ്സിൽ ചണ്ഡികാം=ദേവിയെ, ഉപലഭാമഹേ= ഞങ്ങൾ കാണുമാറാകണമേ!.

സമാപ്തം.

